# സീതാസ്വയം
# വരം

## ഓട്ടൻതുള്ളൽ.




മഹാരാജമാന്യരാജശ്രീ

ഉള്ളനാട്ടു മൂത്തപണിക്കരായ

കുഞ്ഞൻപണിക്കരു

അവർകളുടെ ഭാൎയ്യ

ശ്രീമതി

കോങ്ങാട്ടിൽ ഇട്ടിമായമ്മ

അവർകളാൽ

ഉണ്ടാക്കപ്പെട്ടത്.





വടഃപത്രൂർ ഭാരതവിലാസം

കൂട്ടത്തിൽ അച്ചടിച്ചത്.

1083.

# സീതാസ്വയംവരം

## ഓട്ടൻതുള്ളൽ

ഹരിഃ ശ്രീ ഗണപതയെനമഃ

അവിഘ്നമസ്തു.

മൂപ്പാരിന്നീശനായിപ്പരിചൊടുപദതാർ
കൂപ്പുവോൎക്കിഷ്ടമെല്ലാ-
മപ്പോഴേകുന്നദേവൻഗുണഗണനിലയൻ
തൃപ്രയാറിന്നധീശൻ
മല്ലാപംതീൎത്തുനന്നായ്ക്കവിതയിലതിസ-
ത്തായിടുംവാക്സമൂഹം
കെല്പോടേകീടുവാനായ്തെളിവൊടിഹനമി-
ക്കുന്നുചിക്കന്നിതാഞാൻ.

ത്രിപുരന്മാരെസ്സ്വപുരംതന്നുടെ
വിപുലാക്ഷാഗ്നിയിലാഹുതിചെയ്യൊരു-
കവിശജടാധരനത്യുഗ്രാന്തക-
രിപുവാകുന്നമഹേശപരനുഗ്രൻ

കമലാകരരിപുശേഖരനീശൻ
കമലായുധപരിപീഡിതനായി
സുമബാണാഹവരസികൻകരിയുടെ
വിമലാകൃതിപൂണ്ടതികുതുകേന
കമനീയാകൃതിപിടിയാംതന്നുടെ-
കമനിയൊടുംകൂടഘോരവനാന്തേ
കളിയാടുന്നളവുളവായൊന്നൊരു
കളഭമുഖൻകളവെന്നിപ്പൊന്തേ
കളിയാടാനടവടയുംകദളികൾ
ഗ്ഗുളവുംനല്ലിളനീരുംമധുവും
വളർമാവിൻപഴമവിലുംമലരും
തെളിവിയലുന്നൊരുപാല്പായസവും
നറുനെയ്യുനേന്ത്രക്കനികളസംഖ്യം
ചെറുനാരങ്ങകരിമ്പിൻതടിയും
വരിനെല്ലെള്ളുണ്ടകളപ്പംബഹു-
സരസമതാകിയപനസച്ചുളയും
തിരുമുൽക്കാഴ്ചകൾവെച്ചുനിതാന്തം
പരിതോഷേനനമിച്ചീടുന്നേൻ.
കരുണാസാഗരനാംകരിമുഖവൻ
പരിചൊടുകുമ്പനിറച്ചിവഭക്ഷി-
ച്ചരിമയൊടിങ്ങണയുംദുരിതൌഘം
തരസാസദയമൊഴിച്ചരുളേണം.
സുരനദിയെജ്ജടനടുവിൽപൂണ്ടൊരു

തിരുവടിതൻെറതനൂജനതാംതവ
കരുണാമസൃണകടാക്ഷാഞ്ചലമൊ-
ന്നരുളേണംകവിതയ്ക്കുവിശേഷാൽ.
ആശ്രയഹീനയതാകുമിവൾക്കായ്
നിഃശ്രേയസമരുളീടുകപോററി
ആശ്രിതകല്പതരോ! നിൻപദതളി-
രാശ്രയമാണടിയത്തിനുനിത്യം
പ്രത്യൂഹങ്ങളൊഴിച്ചരുളീടുക
പ്രത്യൂഹാന്തകപാഹിനമസ്തേ
ഹരിയെന്നക്ഷരമാദ്യംനാവിൽ
പരിമോദേനവലത്തേക്കൈകൊ-
ണ്ടിരുളകലുംമാറെഴുതിയമൽഗുരു-
വരചരണത്തെനമിച്ചീടുന്നേൻ.
ഗുരുപദപങ്കജരേണുസമൂഹം
വിരവൊടുമാനസമുകുരത്തിങ്കൽ
പിരളുംചളികളൊടച്ചവിശുദ്ധിയ-
തരുളാൻതാണുവണങ്ങീടുന്നേൻ.
തൃപ്പുറയാററുളീടുംരഘുകുല-
സല്പതിമല്പതിരാക്ഷസവരരുടെ
ദർപ്പവിനാശനനമരനിഷേവിത-
നല്പേതരകരുണാമൃതപൂരാ
കെല്പൊടുചൊരിയുംതൃക്കണ്ണുകളാ-
ലിപ്പൊഴുതൊന്നുകടാക്ഷിപ്പാനായ്

തല്പദപങ്കജയുഗളങ്ങളിൽഞാ-
നെപ്പൊഴുതുംപണിയുന്നനിതാന്തം
തൃശ്ശിവപേരൂരരുളീടുന്നൊരു
വിശ്വേശ്വരനാമന്തകരിപുവും
വിശ്വവിമോഹനിയായീടുന്നൊരു
വിശ്വേശ്വരിയുംതുണചെയ്യേണം
വാടാനക്കാവതിലമരുന്നൊരു
കൈടഭമൎദ്ദിനിഭഗവതിസതതാ
ആടലശേഷംതീരുംപടിമാം
പാടേകാത്തരുളീടുകഭദ്രം.
പുണ്യകരൻശിവസുതനാംസുബ്ര-
ഹ്മണ്യനുമെൻറപിതാക്കന്മാരും
പുണ്യജനേശ്വരസമനാംപതിയും
പുണ്യാത്മാവുകൾമററുള്ളവരും
ബന്ധവിഹീനംതുണചെയ്യാനായ്
ബന്ധമകന്നുവണങ്ങീടുന്നേൻ.

എണവിലോചനയാംവാണി! ഗുണംതികഞ്ഞ
വാണീഗണങ്ങൾസുധാവീചീശ്രേണികൾപോ
താണിടാതടിയൻറനാവിൽവാണുനീബുധ- [ലേ
ശ്രേണികൾവാഴ്ത്തുംപടിതോന്നാൻതുണയ്ക്കേണം
വീണാപുസ്തകലസൽപാണി! പങ്കജവാസ- [നി
പ്രാണനായികേ! താണുവീണുവണങ്ങുന്നെന്നിൽ

കാണിവൈകാതെകൃപാപൂണ്ണമാം തവമിഴി-
ക്കോണുകൾപൊഴിക്കേണം വാണിമനോഹാരി
പണ്ടുഹിരണ്യകശിപുവെന്നദനുകുല- [ണ്ടി!
കണ്ടകൻതന്നെവധിച്ചിണ്ടലൊഴിപ്പാൻവേ
കണ്ടാലതിഭീഷണമാകും നൃസിംഹതനു-
പൂണ്ടുതൂണിനുള്ളിൽനിന്നുണ്ടായിവന്നദേവൻ
കണ്ടുതൊഴുവോർക്കുള്ളകുണ്ഠതനശിപ്പിച്ചു
വേണ്ടുംവരങ്ങൾനൽകികൊണ്ടുകടവല്ലൂരിൽ
കുണ്ഠവിഹീനംവാഴുമെൻ്റെതമ്പുരാൻമമ
കുണ്ഠഭാവങ്ങൾനീക്കിനീണ്ടവിലോചനങ്ങൾ-
കോണ്ടുകടാക്ഷിപ്പാനായ്തണ്ടാർതൊഴുന്നപദം
കണ്ടുനമിച്ചേൻകൃപയുണ്ടായിടേണംപോററി
കാളാംബുദാളികരംക്ലൃപ്തംലളിതകാന്തി-
കാളുന്നകഞ്ജദളലോചനൻമധുവൈരി
നാളീകലസൽഭൃംഗപാളീചലൽകുന്തള-
പാളിരാജിതമുഖനാളീകൻകളവേണു-
നാളകോമളഗാനലാളിതപശുപാംഗ-
നാളിലളിതകുചപാളീപുണ്യനിലയൻ
കാളിയക്ഷ്വേളാളികൾകാളുംകാളിന്ദിതന്നി-
ലാളുന്നമുദാകേളിയാടികാളിയൻതൻ്റെ-
കാളുന്നമദംതീൎത്തകാളിസോദരൻചാരു-
നാളീകനാഭൻലക്ഷ്മീലീലാലോലുപൻകൃഷ്ണൻ
ബാലാൎക്കായുതകാന്തികോലുംകൌസ്തുഭമണി

ചേലോടണിഞ്ഞലീലാഗോപാലബാലൻദേവൻ
കാലികൾമേച്ചുകൊണ്ടുലീലയാടുന്നപീത-
ചേലൻവനമാലികാശോഭിതവക്ഷസ്ഥലൻ
കാരുണ്യക്കടലായിവാഴുന്നഗുരുവാതാ-
ഗാരാധിനാഥൻപരിപാലിപ്പാൻവണങ്ങുന്നേൻ
ഈരേഴുലകിനുടെവേരായഭവല്പാദ-
സാരസമൊഴിഞ്ഞന്യമില്ലൊരാശ്രയംനാഥ!
ക്രൂരദംഷ്ട്രകൾകടിച്ചാരാലണയുംയമ-
ഘോരദൂതൌഘഭയംചേരാതന്ത്യകാലത്തിൽ
സാരമാംതവപദസാരസമതിൽചേർത്തു
സാരൂപ്യംനൽകീടേണംപാഹിവിഷ്ണോനമസ്തേ.

സജ്ജനവിതതിവിളങ്ങുംസഭയിതി-
ലിജ്ജനമിന്നൊരുകഥയുരചെയ്വാൻ
ലജ്ജവെടിഞ്ഞുതുനിഞ്ഞീടുന്നിതു
ദുർജ്ജനഹാസ്യമതായ്വന്നേക്കാം
അറിവുപെരുത്തൊരുവിദ്വാന്മാരിതി-
ലറിയാതിങ്ങുപിണഞ്ഞൊരബദ്ധം
കരളിലറിഞ്ഞുകനിഞ്ഞതുതീർപ്പതി-
നരുമോദേനനമിക്കുന്നേൻഞാൻ
കരുണാനിധികളതാകുംസജ്ജന-
വരരിന്നിക്കഥസരസംകേൾപ്പതി-
നരിമയൊടെല്ലാവർക്കുംകഴിണ

തരസാക്കൂപ്പീടുന്നേനടിയൻ
മിഥിലാവനിയെന്നിബ്ഭുവനത്തിൽ
പൃഥുതരകീൎത്തിവുകൎണ്ണധരായാം
പൃഥുതരഭുജബലനായിപ്പണ്ടൊരു
പൃഥിവീപതിവരനുണ്ടായ്വന്നു.
ജനകൻഭൂമിപതിലകൻഗുണഗണ-
ജനകൻസാധുസജ്ജനകൻധിഷണാം
അനഘാശയനമരേശസമാനൻ
ദിനകരഭാസുരതേജോമാനൻ
അനിതരബുധസാധാരണമതിമാ-
നനുപമസാമ്രാജ്യശ്രീധൃതിമാൻ
വിനയാംബുധിനയകോവിദനചലൻ
വിനതന്മാൎക്കമരദ്രുമകല്പൻ
സമരാങ്കണമതിലമരേന്ദ്രോപമ-
നമർചെയ്യുമ്പിച്ചാട്ടിയകററിയ-
കുമതികളാകുംവൈരികൾതങ്ങടെ
കമനികളോടുംകാനനസീമനി
ജനകൻപേരതുകേൾക്കുമ്പോളുൾ-
പ്പനിപൂണ്ടേറെനടുങ്ങിപ്പട്ടിണി-
യനവരതംപെട്ടുതലംദുഃഖി-
ച്ചനിശംതെണ്ടിനടന്നീടുന്നു
അമരപ്പെൺകൊടിമണിമാരവനുടെ
സമരത്തിങ്കൽപ്പെരുകുംചാതുരത

കമലപൊററപ്പൊടിയണിയുംമലയജ
കമനീയാനിലസംഗമമേററ-
ററമരപ്പുഴയുടെതടികളിലമരും
സുമവാടികളിൽക്കളതരമാംപടി
പരിചൊടുകൈത്താളങ്ങൾപിടിച്ചവർ
സരസതരംബതപാടീടുന്നു
സമ്പത്തിൻെറസമൃദ്ധിനിനച്ചാ-
ലുമ്പരിൽവമ്പൻജംഭാരാതിയു-
മമ്പേറന്നധനാധിപനുംതോ-
ററമ്പുംകമ്പിതഹൃദയന്മാരായ്
കല്യാണാംബുധിയാകുന്നവനുടെ
ചൊല്പേറുന്നഗുണൌഘംകൊണ്ടതി-
നിർമ്മലതരമായ്നിർമ്മിച്ചുള്ളൊരു
വെണ്മകലന്നയശഃപടമതുകൊ-
ണ്ടംഗനമാരാംദിക്കുകൾതങ്ങടെ-
ഭംഗികലന്നകളേബരമഖിലം
ഭംഗിയൊടനിശമലംകൃതമാക്കി-
ത്തിങ്ങുംസുഖമൊടുവാണീടുന്നു
പത്മാദേവികനിഞ്ഞവനുള്ളൊരു
സത്മത്തിങ്കൽസസുഖംപകലിര-
വാത്മപ്രിയയൊടുതുല്യംകേളിയൊ-
ടാത്മരസേനവിളങ്ങീടുന്നു

അളവില്ലാതഗുണങ്ങളിവണ്ണം
വിളയുംജനകമഹീശ്വരനൊരുനാൾ
തെളിവൊടുയജ്ഞത്തിന്നായ്ക്കനഭൂവി
കളവെന്ന്യേപുനരുഴുതശേഷായാം
കണ്ണിന്നുത്സവമുണ്ടാക്കുന്നൊരു
കന്യാമണിയതിൽനിന്നുളവായി
പുണ്യാത്മാവാമരചൻമണ്ണിനു-
തിണ്ണംഭൂമികുഴിച്ചുളവതിൽനി-
ന്നമ്പൊടുകിട്ടിയനിക്ഷേപംപോൽ-
പെൺപൈതലിനെത്താങ്ങിയെടുത്തുട-
നിമ്പമൊടുംനിജപത്നിക്കായി
കമ്പംവിട്ടുകൊടുത്തുരചെയ്തു
കമനീയാംഗികൾചൂടീടുന്നൊരു
സുമുഖി!നമുക്കിന്നീശ്വരനേകിയ
കമനീയാകൃതികലരുന്നീച്ചെറു-
കോമളകന്യാരത്നാപാക്കകി-
ലെൻപൂർവ്വാർജ്ജിതസുകൃതവിശേഷ-
ത്തിൻഫലമെന്നേപാവാനുള്ളൂ.
എൻപ്രാണേശ്വരി!സരസംനീയനു-
കമ്പയൊടിവളെവളർത്തീടേണ്ടതി-
നംഭോജാക്ഷി!തരുന്നേൻസുന്ദരി
സമ്പ്രതിവാങ്ങിക്കൊൾകസുശീലെ!

പ്രതിപച്ചന്ദ്രമനോഹരിയാമിവൾ
സതതംകാണുന്നോൎക്കുനിതാന്തം
ഹൃദയത്തിൽസുഖമുളവാക്കുംപടി
ഹൃദയേശ്വരി!വിലസുന്നുമനോജ്ഞേ!
ഹൃദയേശ്വരനുടെവാക്കുകളേവം
സദയംകേട്ടുമഹീശ്വരപത്നിയു-
മതുലാമോദമൊടവളെക്കരതാ-
രതിൽവാങ്ങിസ്സുഖമാശ്ലേഷിച്ചു
മതിമാൻജനകമഹീമണവാളൻ
മതിസുഖമോടുംനിജതനയക്കായ്.
ജാതാനന്തരകൎമ്മമശേഷം
ജാതമുദാവടിവോടുകഴിച്ചു
സിതയിൽനിന്നുളവായനിമിത്തം
സിതയതെന്നുവിളിച്ചിതുനാമം
നാമകരണാദ്യങ്ങൾകഴിഞ്ഞൊരു
സോമശ്രീമുഖികന്യാമണിയഥ
ശാണോല്ലീഢമണിക്കുസമാനം
കാണുന്നോൎക്കതികൗതുകംനൽകി
ചന്ദ്രികവിലസുംചന്ദ്രക്കലകള-
തെന്നകണക്കവൾദിവസംതോറും
സൌന്ദൎയ്യപ്രചുരങ്ങളതാകിയ
തന്വംഗങ്ങളൊടൊത്തുവളൎന്നു
സവയസ്സുകളാംബാലികമാരൊ-

ത്തവൾബാല്യത്തിൽബ്ബഹുവിധലീലാ-
കോലാഹലമൊടുകൃത്രിമപുത്രക-
ലീലാകന്ദുകമിവയാത്സതതം
കാലംപോവതശേഷവുമറിയാ-
താലോലാക്ഷിവളൎന്നവശായി
സംഗീതംസാഹിത്യാദികളഥ
ശൃംഗാരച്ചേരകപുംകുലയാകിയ
തന്വംഗീമണിയാൾക്കുപദേശ-
ത്തിന്നുവിധിച്ചൊരുകാലത്തിങ്കൽ
ഒന്നൊഴിയാതെതെളിഞ്ഞുവിവേശി-
ച്ചെന്നനിമിത്തമുപാദ്ധ്യായന്മാ-
രന്നത്തിൻനടയാളാമവളിൽ
സന്തോത്സാഹികളായില്ലല്പം
ലാവണ്യാംബുധിയാകുമവൾക്കഥ
യൌവനദശയുമടുത്തുചമഞ്ഞു
പൂവമ്പപ്രിയയാകുംരതിയും
സൎവ്വേശ്യാമണിമാരുംഭ്കെത്തളിർ
നിൎവ്വേരംകൂപ്പീടുന്നവളുടെ
സൎവ്വോത്തമസൌന്ദൎയ്യവിശേഷം
വൎണ്ണിക്കേണ്ടതിനഹിവരനുംപണി
നിൎണ്ണയമുണ്ടാമില്ലവിവാദം
കണ്ടാൽകണ്മണിചിത്രംമട്ടിലി-

രുണ്ടുചുരുണ്ടുനിതംബത്തോളം
നീണ്ടുമനോഹരമാകുന്നവളുടെ
കൂന്തൽതൊഴുംകചഭാരംകണ്ടതി-
കുണ്ഠതയോടുംനിജബാലങ്ങളെ
വീണ്ടുംചമരികൾപിന്നിലൊളിപ്പി-
ച്ചിണ്ടലൊടടവികൾതോറുംതാപംയൊടു
മണ്ടിമറഞ്ഞുനടന്നീടുന്നു
ബാലാബ്ജദ്യുതികോലുംകോമള-
ഫാലത്തിങ്കൽചിന്നിവിളങ്ങു-
ന്നാലോലാളകകാന്തിവിശേഷ-
ത്താലബ്ജത്തിലമന്ദമരന്ദം
ചാലെത്തേണ്ടിനടക്കുംവണ്ടിൻ-
മാലകൾകൊണ്ടുവിരാജിക്കുന്നൊരു
ബാലാരുണവികസിതമാംപാണ്ഡര-
നാളീകദ്യുതിനിർജ്ജിതയായ്ഹൃദി
മാലൊടുസലിലാശയമതിൽമുങ്ങി-
ക്കാലവശത്തിലണഞ്ഞിടുന്നു
കല്ലോലച്ചോടിയേയുംമന്മഥ-
വില്ലിനെയുംപരിചോടുജയിച്ചൊരു-
ചില്ലികളുംനയനാംബുജയുഗവും
മെല്ലെക്കണ്ടാൽകാമിജയാർത്ഥം
മല്ലവൻനിജവില്ലിലണച്ചൊരു
ഫുല്ലാബ്ജാസ്ത്രയുഗഭ്രമമുണ്ടാം

തിലസുമവിലസന്നാസാപുടമതു
നലമൊട്ടുകണ്ടാലുള്ളമയങ്ങാ-
ത്തുലകിലൊരുത്തനുമില്ലനിനച്ചാ-
ലലമലമത്രമനോജ്ഞംതന്നേ
ചെന്തൊണ്ടിപ്പഴമതിനെക്കാളതി-
ബന്ധുരമാകിയചുണ്ടിണയുംകള-
കാന്തികളിക്കുംനവമല്ലികയുടെ
സുന്ദരമുകുളമനോഹരമാകിയ
ദന്താവലിയുംദ്വിജരാജപ്രഭ-
ചിന്തുംമുഖവുമതെത്രമനോജ്ഞം
ചെന്താർശരനുടെകോമളദർപ്പണ-
കാന്തികരംകൂപ്പുന്നകപോലത്തട-
സന്തതശോഭനിനച്ചാൽകാമപ്പൂ-
ദന്തവുമൊന്നുനടുങ്ങുംനിയതം
തരുണീമണിയുടെകോമളകണ്ഠ-
സ്വരമതുപാർത്താൽശംഖിലിരുന്നൊരു
പരഭൃതമനിശംകൂകുന്നെങ്കിൽ
പരിചൊടതിന്നങ്ങുപമിച്ചീടാം
സൌരസ്യക്കൊടിയാകുന്നവളുടെ
ചാരുമൃണാളലസൽകരയുഗളം
മാരൻമണൻതന്നുടെഗളഭുവി
പാരംകെട്ടിവരിഞ്ഞുവലിപ്പാ-
നാരാൽതീർത്തൊരുപാശദ്വയമെ-

ന്നോരാംനഹിനഹികിമപിവിതക്കം
തങ്കക്കുടവുംവങ്കരികുംഭവു-
മങ്കത്തിങ്കൽതോററമടങ്ങിയ
പങ്കേരുഹദളമിഴിയാൾതന്നുടെ
കൊങ്കകളിൽചെറുചൂചുകയുഗളം
തങ്കുംരസമൊടുകണ്ടാൽവദനശ-
ശാങ്കൻമൂലാംവിരിയാതുള്ളൊരു
പങ്കജകോരകയുഗളത്തിങ്കൽ
സങ്കടമോടുവസിക്കുംബംഭര
ശങ്കനിതാന്തംകാണുന്നവർഹൃദി
സങ്കടഹീനമശ്രുളവായീടും
അരയാലിലചന്നടിയിണക്കുവ്വും
കരിവരഗാമിനിതന്നുദരത്തിൽ
സരസംവിലസുംത്രിവളിനിനച്ചാൽ
സരസൻയൌവനതക്ഷൻതന്നുടെ
വരസഖിയാകുംകാമനുകയറാ-
നരിമപെടുന്നൊരുസോപാനാവലി
വിരവൊടുതീർത്തിതെന്നുനിനപ്പാൻ
ചെറുതുംസംശയമില്ലിഹസുദൃഢം
സുന്ദരിതന്നുടെനാഭിയതാകും
സുന്ദരവല്മീകാന്തരമതിൽനി-
ന്നൊന്നാന്തരയായ്രോമാവലിയാ-
മുന്നതകാളഭുജംഗിപുറപ്പെ-

ട്ടീന്ദുസമാനമുഖഗ്രഹണത്തി-
ന്നന്നീട്ടണിവയർനടുവഴിയേചെ-
ന്നുന്നതകുചഗിരിതന്നുടെസീമനി
സന്നയതാമ്മുരുവൃന്നമനോജ്ഞം.
അംബുജമിഴിയവൾതന്നുടെചാരുനി-
തംബവുമോമൽക്കടിതടവുംബത
നിർമ്മായംനിരുപിക്കുകിലൊന്നിനൊ-
ടിന്നുപമിപ്പതിനറിയുന്നില്ല.
പൊന്നിൻതൂണാംകദളികൾകരഭവു-
മെന്നല്ലാനത്തുമ്പിയുമവളുടെ
മാന്ന്യതപംകലരുംതുടകൾക്കെതിർ-
നിന്നീടില്ലതുവിഷമംതന്നേ.
ലോകാകർഷണചൂർണ്ണവിശേഷാ
പാകാപോലെനിറച്ചൊരുദർപ്പക-
നൽപ്പൃതുഭംഗിവിളങ്ങുംചെപ്പു-
ന്നോപ്പാൻതക്കമനോജ്ഞദ്യുതിയു-
ള്ളാപ്പെണ്മണിയുടെജാനുദ്വയമി-
ന്നത്ഭുതമെന്നേപറവാനുള്ളു.
സ്ഥലപത്മഭ്രമമുളവാക്കുന്നൊരു
കളമൊഴിതന്നുടെപാദസരോജം
വിളയാട്ടുംഭുവികളിയാടുന്നിതു
ജലജാസനതാൻകുതുകസമേതം
കളഹംസാഞ്ചിതഗമനവുമോമൽ-

കള്ളമൃദുഹാസസമേതമതാകിയ-
കളതരലീലാമോഹനഗാത്രവു-
മെള്ളതല്ലോൎക്കിൽവൎണ്ണിച്ചീടാൻ
സത്തുസമൂഹത്തിൻപൊടികൊണ്ടതി-
സത്തമനാകിയപത്മസമുത്ഭവ-
നത്തനവീമണിമകുടത്തെത്തീ-
ൎത്തുത്തമകനകച്ഛായംതേച്ചുട-
നുത്തമനാംമിഥിലേശനുകാഴ്ചകൊ-
ടുത്തവളിവളെന്നോൎക്കാംസരസം.

കൊഞ്ചുംമൊഴിയാൾതൻെറകൊഞ്ചിക്കുഴഞ്ഞു
മഞ്ചിച്ചീടുന്നചെറുപുഞ്ചിരിച്ചന്ദ്രികയും [മന-
പഞ്ചമിച്ചന്ദ്രകാന്തിതഞ്ചുംനെററിത്തടത്തി-
ലഞ്ചാതെവിളങ്ങുന്നോരഞ്ചിതതിലകവും
പഞ്ചായുധൻെറമനമഞ്ചിക്കുഴയുന്നോരു
ചഞ്ചന്മിഴിയിണയിൽതഞ്ചുംവിലാസങ്ങളും
കുണ്ഡലകളകാന്തിചിന്നുന്നഗണ്ഡങ്ങളും
നിൎണ്ണയമോൎത്താലവൎണ്ണനീയമെന്നേവേണ്ടു
നാസാമണിയുംപ്രസൂനാളിശോഭിതകേശ-
പാശവുംകാമീധൈൎയ്യനാശകംതന്നെനൂനം
കുട്ടിമാൻമിഴിതൻെറചട്ടററചാരുകൊങ്ക-
ത്തട്ടിന്നഴകുചേൎക്കാംചട്ടയുമതിൻമീതെ
ഒട്ടുനേൎമ്മയിലിട്ടപട്ടുംകാണുകിൽമന-

ത്തട്ടപൊട്ടിവലയുംദ്ദഷ്ടൻമലരമ്പനം
കങ്കണങ്ങളുംരത്നജാലംതങ്കുന്നല്സൽ-
തങ്കനിൎമ്മിതമാകുന്നംഗുലീയകങ്ങളും
കണ്ഠത്തിൽകനൽകാന്തിപൂണ്ടപതക്കംനൂലും
കണ്ഠസൂത്രവുംപൊന്നിൻമാലകാശാലിക്കൂട്ടം
കണ്ടാൽകൌതുകമുണ്ടാക്കീടുംപൂത്താലിയിവ
പൂണ്ടുകോമളാകൃതിപൂണ്ടതനപാംഗിയവൾ
മഞ്ജുളമായമഞ്ഞപ്പട്ടുമുടുത്തുമഞ്ജു-
ശിഞ്ജിതസ്വൎണ്ണകാഞ്ചിയഞ്ചാതണിഞ്ഞുനിത്യം
കുഞ്ജരവരഗതിഭഞ്ജനിപാദങ്ങളിൽ
പൊഞ്ചിലമ്പുകളിട്ടുപഞ്ചായുധപ്രിയയും
ചെഞ്ചമ്മേകരതളിരഞ്ചാതെകൂപ്പുന്നോരു
ചഞ്ചത്സൌന്ദൎയ്യസാരപ്പഞ്ചാരപ്പാൽകുഴമ്പായ്
ആളികളോടുമിടകൂടികേളിസൌധത്തിൽ
കേളികളാടിത്തെളിവോടുവസിച്ചാളേവം.

ജനകമഹീശനുമക്കാലങ്ങളി-
ലനുദിനമിങ്ങിനെചിന്തതുടങ്ങി
കനകക്കൊടിപോൽവിലസുംനമ്മുടെ-
തനയക്കൊരുവരനണവാനുള്ളോരു-
സമയവുമേററമടുത്തുചമഞ്ഞിതു
സമുദിതമായിതുയൌവനദശയും

കമനീയാകൃതികലരുന്നിവളുടെ
രമണനതായിവരാൻതക്കൊരുവനെ
നിരൂപിക്കുമ്പോഴൊരുദിക്കിങ്കലു-
മൊരുപൊഴുതുംബത കാണ്മാനില്ല.
വരസൌന്ദൎയ്യക്കടലാമിവളുടെ
വരണത്തിന്നുനിനച്ചാൽരതിപതി
ശരിയാവില്ലിഹസൌന്ദൎയ്യംകൊ-
ണ്ടൊരുനാളുംപുനരാരുണ്ടപരൻ
ധനവുംവിദ്യാധനവുംവീൎയ്യവു-
മനഘയതാകിയകീൎത്തിരുദാരത-
ജനമാന്യത്വംസൌന്ദൎയ്യാദിക-
ളനവരതംതികവുള്ളവനായൊരു-
മനുജൻരാജാന്വയതിലകൻമമ-
തനയയെവരണംചെയ്യാൻവരണം
അതിനോക്കുമ്പോൾഭൂമിയിലെങ്ങും
മതിയായൊരുവനെയില്ലിഹകാണ്മാൻ
രമണിക്കൊട്ടുംശരിയാവാത്തൊരു-
രമണനുപെണ്ണിനെനൽകുന്നാകിൽ
കമനിക്കൊട്ടുംസുഖമാവില്ലതു
കമിതാവിന്നുംദുഃഖപ്രദമാം.
ധനമുണ്ടെന്നാൽമറെറന്തൊരുഗുണ-
മിനിവേണ്ടതുനഹിയെന്നേവാചില-

മനുജപ്പുഴകളുംവിചാരിച്ചൊരുഗുണ_
ഹീനനുവേളികഴിച്ചുകൊടുക്കും.
തമ്മിൽചെറുതുംയോജിക്കാത്തൊരു_
സംബന്ധംകൊണ്ടെന്തൊരുസാദ്ധ്യം
ആലോചനയൊടുവേണ്ടവിധത്തിൽ
കാലോചിതമായ്ചെയ്യീടാഞ്ഞാൽ
സുഖമിച്ഛിച്ചുപ്രവൃത്തിക്കുന്നതു
സുഖഹാനിക്കെന്നായിത്തീരും
പശുവിനെവിൽക്കുംമട്ടൊരുമനുജ_
പ്പശുവിനുപെണ്ണിൻമനമറിയാതിഹ
പരിചൊടുനൽകുന്നതിനേക്കാളുംവലു_
തൊരുദുഃഖംപുനരില്ലനിനച്ചാൽ
തരുണീതരുണന്മാരവർതമ്മിൽ
തരമൊടുകണ്ടുരസിച്ചുവരിക്കു_
ന്നൊരുമട്ടാണിതിലുത്തമമതിനാ-
ലൊരുദോഷംബതവരുവാനില്ല
എല്ലാംകൊണ്ടുംയോജിപ്പതിലേ
ചെല്ലുസകലന്മാർക്കുംചിത്തം
അങ്കാഗതനാംഗോമായുവിനെ_
ശ്ശങ്കിക്കാതെവെടിഞ്ഞുമൃഗേന്ദ്രൻ
വങ്കരിയെക്കുലചെയ്യീടുന്നു

തങ്കരബലസദൃശക്രിയയല്ലേ
സുന്ദരിമണിതന്നിഷ്ടംപോലൊരു-
സുന്ദരനെസ്സുഖമോടുവരിച്ചാൽ
ഉണ്ടിപ്പോഴൊരുദുർഘടമിവരടെ-
ച്ചുണ്ടിപ്പരിഷകളായനൃപന്മാർ
കൊണ്ടൽക്കുഴലിയെയങ്ങുകൊതിച്ചി-
ട്ടുണ്ടാക്കിടുമനൎത്ഥസമൂഹം
മന്നിലിവൾക്കിന്നെതിരായിട്ടൊരു-
സുന്ദരിയില്ലതുമൂലംനൃപതികൾ
തമ്മിൽതല്ലുമൊരെല്ലനിമിത്തം
തമ്മിലെതൃത്തൊരുനാശ്ശംകണക്കേ
ഇത്തരമൊന്നേപെണ്ണുള്ളിവളെ-
പ്പ്രത്യേകംപുനരാക്കാനൽകാൻ
ഓൎത്താൽപാടില്ലിതിനൊരുപായം
ചിത്തത്തിൽപുനരറിയുന്നില
അനൎത്ഥപനതാംകണവനമകളെ
കനിവിനൊടാലോചിച്ചുകൊടുപ്പതു
ജനകൻതന്നുടെചുമതലയാണതി-
നനുദിനമുത്സാഹിച്ചീടേണം
ചിന്തിച്ചാലിനിയുണ്ടൊരുദുർഘട-
മന്തഃപുരമതുസൂക്ഷിക്കാഞ്ഞാൽ

എന്തും ചെയ്യാൻമടിയില്ലാത്തൊരു
താന്തോന്നികൾചിലരുണ്ടവരവിടെ-
ച്ചെന്നഥപിട്ടുപറഞ്ഞുഫലിപ്പി-
ച്ചന്നത്തിൻനടയാളെവശീകര-
മന്നത്തങ്ങൾപ്രയോഗിച്ചമ്പൊടു
തന്നിഷ്ടപ്പടിയാക്കിത്തീക്കും
ദുജ്ജനസംസഗ്ഗംകൊണ്ടങ്ങതി-
സജ്ജനവുംവഷളായിത്തീരും
ദുഗ്ഗന്ധത്തൊടടുത്താൽവായുവു-
മാഗ്ഗന്ധത്തൊടുചേന്നവനാകും
ആയതുകൊണ്ടതുസൂക്ഷിക്കാഞ്ഞാൽ
തായക്കേടുചിലപ്പോളുണ്ടാം
ഇത്തരമുള്ളിലനേകവിചാരം
പൃത്ഥ്വീശ്വരനുളവായിട്ടങ്ങതി-
ചിന്താസന്താപസ്ഥതയോടുംസുചിരം
പാത്തീടുന്നൊരുകാലത്തിങ്കൽ

കമലഭവസുതനഖിലപൂജിതൻനാരദൻ
കാമരൂപൻശരച്ചന്ദ്രചാരുപ്രഭൻ
വിമലതരമൃദുകമലകിഞ്ജില്ലകാന്തിയു-
ള്ളോമ്മജ്ജടാഭാരമണ്ഡിതൻപുണ്യവാൻ

കനകരുചിവിലസുമുപവീതവുംനിശ്ശേഷ-
തീൎത്ഥതോയംവിളങ്ങുന്നഭൃംഗാരവും
ഗ്ഗുണമിയലുമതിരുചിരവീണയുംമേഖലാ_
കൃഷ്ണാജിനങ്ങളുംഭസ്മപുണ്ഡ്രങ്ങളും
അഘഹരണമതിസുകൃതമാംജപമാലയും
മേഘവൎണ്ണൻതന്നിലേറുന്നഭക്തിയും
ദുരിതഹരമിവപലവുമേന്തുംമഹാശയൻ
നാരായണൻതന്റെഭക്തരിലുത്തമൻ
രണരസികനഖിലദിശിദാമോദരൻതന്റെ
ചാരുനാമംപാടിയാരാൽനടപ്പവൻ
ജനകനൃപസവിധമതിലങ്ങെഴുന്നള്ളിനാൻ
ജ്ഞാനിമുഖ്യൻദേവതാപസസത്തമൻ
അതുപൊഴുതുമനുജവരനതഥായഭക്തിയോ-
ടൎഘ്യപാദ്യങ്ങളാൽപൂജിച്ചുസത്വരം
കനകമയമൊരുവലിയസിംഹാസനംതന്നി-
ലാനന്ദമോടങ്ങിരുത്തിവിനീതനായ്
ചെറുതകലെയഥതൊഴുതുമാറിനിന്നീടിനാൻ
കാരുണ്യപീയൂഷരാശിതന്നന്തികേ
മുനിതിലകനഥസപദിമാൎഗ്ഗഖേദംതീൎന്നു
ദീനഹീനാരാജചന്ദ്രൻറമൂൎദ്ധ്നി
കനിവിനൊടുകരകലിതഭൃംഗാരസംസ്ഥമാ_

മാനന്ദമേകുന്നതീർത്ഥതോയംമുദാ
കലുഷചയമഖിലമകലുംമട്ടുവീഴ്ത്തിനാൻ
കല്യാണദാനൈകലോലൻമുനിശേഖരൻ
സുകൃതിനൃപനധികനതമാകുംശിരസ്സുകൊ-
ണ്ടാകുലഹീനംധരിച്ചുതീർത്ഥാതദാ
തൊഴുതുബഹുമതിയൊടജനന്ദനൻതന്നോടു
ദോഷഹീനൻനൃപൻചൊല്ലിനാനിവിധം
ജലജഭവതനയ!തവപാദപങ്കേരുഹം
കൊണ്ടുമല്ലുത്തനംശുദ്ധമായിന്നഹോ
വൃജിനഹരമതിശുഭദമാംതവദർശനാ
മജ്ജന്മസാഫല്യദംമോക്ഷസിദ്ധിദം
കരുതുമളവിവനുടയപൂർവ്വജന്മംതന്നി-
ലോരോവിധംചെയ്തപുണ്യകർമ്മങ്ങളാൽ
ഇതുപൊഴുതുമമസപദിസംഭവിച്ചെന്നതാ-
യാതങ്കഹീനഃമാക്കന്നേൻമുനിവര!
ജനകലുഷഹരണപടുവാംഭവാനെങ്ങുനി-
ന്നാനന്ദമോടെഴുന്നെള്ളുന്നുസാമ്പ്രതം
അരുളിടുകമുനിതിലക!ചിത്തതാരിങ്കലെ-
ന്താരാൽനിനച്ചെഴുന്നെള്ളിയെന്നുള്ളതും
അറിവതിനുകൊതിമനസിവാഴ്കുന്നുമാമുനേ!
കാരുണ്യമൂർത്തേ!നമസ്കാരമസ്തുതേ

പാൎത്ഥിവേന്ദ്രനടെവാക്യമിവണ്ണം
ചീൎത്തമോദമൊടുകേട്ടുമുനീന്ദ്രൻ
പത്രിവാഹനപദാംബുജഭക്തൻ
സത്വരംബത ചിരിച്ചരുൾചെയ്തു
സത്യലോകമതിൽനിന്നുവരുന്നേൻ
സത്തമോത്തമ! നിനക്കിൽവിശേഷാൽ
സത്യമാണിഹനമുക്കൊരുകാൎയ്യം
സത്യസംഗര! സഖേ! പുനരില്ല
ബന്ധുവാകിയഭവാനെനിതാന്തം
സ്വാന്തമോദമൊടുകാണുവതിന്നായ്
ബന്ധുവത്സല! കനിഞ്ഞിഹവന്നേൻ
ചിന്തിതത്തിൽനഹിമററവിചാരം
ഭൂപതീന്ദ്ര! തവചിത്തമതിങ്കൽ
താപമെന്തുകഥിക്കുകവേഗാൽ
ഭാവഭേദമിദമെന്തുമുഖത്തി-
ന്നുൎവ്വരാവരശിരോമണിമൌലേ!
ഇഷ്ടനാകിയഭവാൻെറമനസ്സിൽ
പെട്ടൊരീവലിയസങ്കടമിപ്പോൾ
വൃഷ്ടകൌതുകമുരക്കുകശാന്തി-
കിട്ടിടേണ്ടവഴിയങ്ങുനിനക്കാം
ഇത്തരംമുനിഗിരംഭുവനേന്ദ്രൻ

ചിത്തമോദമുളവാംപടികേട്ടു
അത്തൽതീൎന്നുനിജതാപകാരണം
പേൎത്തുമാമുനികുലേന്ദ്രനുണൎത്തി
സത്തമോത്തമനതായഭവാനെൻ
പത്തനത്തിലെഴുനെള്ളുകമൂലം
അത്തലുള്ളവനശിച്ചുമിക്കതും
സത്യമാണിതുയതീശ്വരമൌലേ!
എങ്കിലുംലഘുവതായൊരുതാപം
എങ്കലുണ്ടതുഭവാനൊടുണൎത്താം
പങ്കനാശകനതാകിയൊരങ്ങെൻ
സങ്കടങ്ങളെയൊഴിച്ചരുളേണം
യാഗഭൂമിവിരവോടുഴുതപ്പോ-
ളാഗമിച്ചസുതയായസിതയേ
ആഗമാൎത്ഥജലധേ!പുനരാക്കി-
ന്നേകിടേണ്ടതരുൾചെയ്ക മഹാത്മൻ!
യോഗ്യനാകിയവരങ്കലിന്നു സൌ-
ഭാഗ്യമൂൎത്തിയിവളെബ്ഭുതചേൎപ്പാൻ
ഭാഗ്യമിന്നിഹഭവിക്കിൽവന്നുമൽ-
ഭാഗ്യപൂൎത്തിനിതരാംയതിവൎയ്യ!
സൎവ്വലക്ഷണസമന്വിതനാകു-
ന്നുൎവ്വരാവരകുമാരനൊരാളെ
ഉൎവ്വിയിങ്കലനുരൂപനിവൾക്കായ്

നിർവ്വിശങ്കമിഹകാണ്മതില്ലുഞാൻ
ശിഷ്ടനാകുമൊരുവന്നു കൊടുത്താൽ
ദുഷ്ടരായ ചില ഭൂപസമൂഹം
കഷ്ടമേകലശൽക്കൂട്ടിയെതൃക്കാം
ശിഷ്ടമുള്ളവർ കഴിഞ്ഞിടുമപ്പോൾ
മണ്ണു പെണ്ണിവകൾ കൊണ്ടുലകിങ്ക-
ലെണ്ണമററ കലഹങ്ങൾ ഭവിക്കും
നിർണ്ണയം പുനരിതോർത്തു നടന്നാൽ
ബന്ധമാപ്പെട്ടുകയില്ലൊരുനാളും
അത്യുദാരനവയൌവനാവള-
ന്നുത്തമാംഗിമണിയായ കന്യയിൽ
തത്തിടുന്നിതു വിവാഹകാലവും
തീർത്ഥപാദ! പരമേററമെടുത്തു
എന്തു വേണ്ടതിനിയെന്നറിയാതെൻ-
ചിന്തിതത്തിൽ വളരുന്നൊരു താപം
ഹന്ത ചൊല്ലുവതസാദ്ധ്യമഹോ ശ്രീ-
കാന്തഭക്ത! പരിപാഹി ദയാബ്ധേ!
ഇത്ഥമാഭുവനപാലകവാക്യാ
ചിത്തമോദമൊടു കേട്ടു മുനീന്ദ്രൻ
ഉത്തരം പുനരുരച്ചു യതീന്ദ്ര-
സത്തമൻ ജനകരാജനൊടേവം

ഭൂപതീന്ദ്ര! തവചിത്തമതിൽസ-
ന്താപഭാരശമനത്തിനുപായം
ഹേ! പറഞ്ഞുതരുവൻപൃഥിവീശ-
ദീപ! ഭദ്രമണയുംപടികേൾനീ
സമ്മതേ! മിഥിലനാഥ! ബലാൽത്രൈ-
യ്യംബകംതവധനുസ്സിതുരാജൻ
സമ്മദത്തൊടുമെടുത്തുമുറിപ്പോൻ
നിന്മകൾക്കുവരനായിവരട്ടേ
ഇന്നിതോൎക്കിലസാരമസാദ്ധ്യ-
മെന്നുവന്നിടുകയില്ലതുമൂലം
നന്ദിനിക്കുകണവൻബഹുയോഗ്യൻ
വന്നിടുംകിമപിവേണ്ടവിഷാദം
ചാപയജ്ഞമഴകോടുകഴിക്ക
ഭൂപവീരരെയുമാശുവരിക്ക
ഈപ്രതിജ്ഞവിരവോടറിയിക്ക
ക്ഷിപ്രമുദ്വഹനമങ്ങുകഴിക്ക
പാൎത്ഥിവേന്ദ്രനിരുപിച്ചിനിലേശം
പാൎത്തിടേണ്ടപരമഭ്യുദയംതേ
അസ്തുയാമിബഹുതാമസമെന്യേ
സത്യമാണിഹവരാംമനുജേന്ദ്ര!
ഇത്തരമരുളിച്ചെയ്തുമുനീന്ദ്രൻ
ചിത്തസുഖത്തൊടനുഗ്രഹമേകി

സത്വരമങ്ങെഴുനള്ളിമഹീന്ദ്രന-
മത്തലുമൊട്ടുശമിച്ചുമനസ്സിൽ
അത്യുത്തമനാംനാരദമാമുനി
ചിത്തരസത്തൊടുകല്പിച്ചതുപോ-
ലത്തലകന്നഥയജ്ഞംചെയ്യതി-
നോത്തുശതാനന്ദാഹ്വയനാകിയ
പൃത്ഥ്വിവരഗുരുവോടുംവേണ്ടവി-
ധത്തിൽതന്നുടെമന്ത്രികളോടും
ഒത്തുടനാലോചിച്ചുമുനീശ്വര-
സത്തമരെപ്പരിചോടുവരുത്താ-
നുത്തമരാകിയദൂതന്മാക്കഥ
പേത്താകല്പനയങ്ങുകൊടുത്തു
മത്ത്യേശ്വരനുടെശാസനകേട്ടവ-
ദൂത്യകളകളാംതാപസവരരെ
പ്രത്യേകംസുഖമോടറിയിച്ചതി-
ചിത്തകുതൂഹലമോടുവരുത്തി
വേദവ്യാസൻകാശ്യപപൌല-
സ്ത്യാദിയഗസ്ത്യൻഗൗൻചമസൻ
വേദജ്ഞോത്തമരായസുതീക്ഷ്ണഭ-
രദ്വാജന്മാർമാറമനേകം
ജടയുംവല്ക്കലമെന്നല്ലഥജപ-
പടവുംവെള്ളത്താടികമണ്ഡലു



ഛമതക്കോലുംമേഖലശാസ്ത്രകൽ
സമഭാവനയിവയുള്ളവർകളും
വേദജ്ഞോത്തമർയോഗികളായവർ
നാദബ്രഹ്മോപാസനയുള്ളോർ
രുദ്രാക്ഷങ്ങൾധരിച്ചോർമേനിയിൽ
ഭദ്രാഭസ്മവിലേപനമുള്ളോർ
മൂർത്തികളായതപസ്സിദ്ധികളെ-
ന്നോക്കാൻതക്കമഹത്വമതുള്ളോർ
ഇത്തരമനവധിതാപസർശിഷ്യരൊ-
ടൊത്തുമഹീശ്വരപത്തനസീമനി
ചിത്തരസത്തൊടണഞ്ഞളവവരെ
പേത്തിരോരമഹിമണവാളൻ
അത്യുന്നതമണിപീഠങ്ങളി-
ലൊത്തുവസിപ്പിച്ചർഘ്യാദികളാൽ
ഉത്തമരവരെപ്പൂജിച്ചിങ്ങിനെ
ഭക്തിസമേതമുണർത്തിവിനീതൻ
കരുണാനിധികളതാകിയനിങ്ങടെ
ചരണാരുണസരസീരുഹതതിയിൽ
നിരുപമഭക്ത്യാതാണുവണങ്ങുമൊ-
രടിയനിലാശു കനിഞ്ഞരുളേണം
എന്നുടെനന്ദിനിയാകുംജാനകി-
തന്നുടെപാണിഗ്രഹണമതിന്നായ്

മന്നിൽഗ്ഗുണഗണമിയലുന്നൊരുവനെ-
യിന്നടിയൻബത കാണാഞ്ഞതിനാൽ
മാന്യനതാകിയനാരദമുനിവര-
നെന്നോടുരുരസമരുളിയപോലെ
ശങ്കരചാപം ഖണ്ഡിപ്പവനിഹ
ശങ്കവെടിഞ്ഞെൻനന്ദിനിയാളെ
തങ്കംമോദമൊടേകാൻശപഥം
സങ്കടഹീനം ചെയ്യുന്നടിയൻ
ഇന്നതിനായിധനുൎമ്മഖമൊന്നിഹ
മന്ദേതരമതിവിശദം ചെയ്യാൻ
ഉണ്ടൊരുമോഹം നിങ്ങടെകരുണയ-
തുണ്ടെന്നാൽസുഖമതുസാധിക്കും
യാഗത്തിന്നായ്‌രാജാന്വയമി-
ങ്ങാഗതമായിട്ടുമപ്പോൾസസുഖം
സത്യംപോലെൻനന്ദിനിതന്നുടെ
സത്താകുന്നവിവാഹോത്സവമ-
ങ്ങത്യന്തംകുതുകേനകഴിപ്പാ-
നോൎത്താൽസംഗതിയും പുനരുണ്ടാം
ശരണാഗതപരിപാലനലോലുപ
സരസമനസ്സുകളാകുംനിങ്ങളി-
തുരുകൃപയോടിഹസാധിപ്പിപ്പാൻ
പരിചൊടുതാണുവണങ്ങീടുന്നേൻ.

ഇത്ഥമുണൎത്തിനൃപസത്തമൻമുനികുല-
സത്തമന്മാർപാദങ്ങളിൽപേൎത്തുംനമസ്കരിച്ചു
കീൎത്തിമാനായരാജേന്ദ്രൻസനോടത്തുനേര-
മത്യന്തംമുദാതാപസോത്തമരരുൾചെയ്തു
കേൾക്കരാജേന്ദ്ര!തവസല്ക്കാരവാക്യങ്ങളാ-
ലുൾക്കാമ്പിലതിതോഷംവാച്ചുന്നഞങ്ങൾക്കി
[പ്പോൾ
ഒക്കയുംനിന്നിഷ്ടംപോലോക്കിൽചെയ്യുവാനായി
ട്ടിക്കാണുംഞങ്ങൾമടിക്കുന്നോരല്ലൊരുനാളും
യാഗസാധനങ്ങളെയാഗമജലധേ!നി
വേഗമൊരുക്കയാഗംസാധിപ്പിച്ചീടാംവയം
നിന്മനോഗതമെല്ലാംസന്മതേ!സാദ്ധ്യമാകും
സന്മോദമിരിക്കനീനിൎമ്മലഗുണനിധേ!
നിൎമ്മായമിതിമുനിനൎമ്മവാക്യങ്ങൾകേട്ടു
സമ്മോദംനൃപേന്ദ്രനുമെന്മേൽവളൎന്നുവന്നു
ഭൃത്യന്മാരോടുംമന്ത്രിസത്തമരോടുമവ-
നാൎത്തിവിഹീനംയജ്ഞസംഭാരമശേഷവും
പെട്ടെന്നുമുനികൾതന്നിഷ്ടംപോലൊരുക്കുവാൻ
വിഷ്ടപനാഥൻമടിവിട്ടുകല്പിച്ചുശീഘ്രം
എട്ടുദിക്കിലുംപറകൊട്ടിസ്സീതാവിവാഹം
തുഷ്ട്യാപ്രസിദ്ധമാക്കാനൊട്ടുംവയ്ക്കാതെതന്റെ
ശ്രേഷ്ഠന്മാരാകുംദൂതന്മാൎക്കുംകല്പനകൊടു-
ത്തിഷ്ടമാനസൻനൃപശ്രേഷ്ഠൻവസിച്ചുസുഖം.

നൃപതികുലതിലകനുടെശാസനാകേൾക്കയാൽ
താപഹീനാമന്ത്രിവൃന്ദവുംഭൃത്യരും [ൽ
മംഗലമതിനുമുനിതിലകർചൊന്നസംഭാരങ്ങൾ
ശ്ലാഘ്യമാംവണ്ണമൊരുക്കിത്തുടങ്ങിനാർ
സ്രുവവുമഥജുഹുചമതംമേഖലാജാലങ്ങൾ
സൌവർണ്ണകുംഭങ്ങൾകുണ്ഡികാദ്യങ്ങളും
അരണിസുമതതികൾബഹുകൃഷ്ണാജിനങ്ങളും
സാരമായിട്ടുംപുലിത്തോലുമാവിധം
നവരുചിരവസനചയമെന്നല്ലഹോപഞ്ച-
ഗവ്യങ്ങൾയൂപങ്ങളിഷ്ടകാദ്യങ്ങളും
തിലജമഥബഹുസരസസോമവല്ലീചാരു-
മാലേയഖണ്ഡങ്ങൾവിലപത്രങ്ങളും
ഫലനികരമനവധികമാകുന്നജാവിഗോ-
ജാലങ്ങൾഹവ്യകവ്യാദിപാത്രങ്ങളും
പലതുമിവമംഗലമതിനുവേണ്ടുന്നതൊക്കയും
ചാലെയൊരുക്കിക്കഴിഞ്ഞുവേണ്ടുംവിധം
മുകിൽനിരയൊടഥസപദിമുട്ടുന്നമാറയ-
ന്നൽകൃഷ്ടകാന്തിതേടീടുന്നശാലകൾ
നൃപതതികൾവരുമളവവക്കിരിപ്പാനുള്ള
സോപാനശോഭതേടുന്നമഞ്ചങ്ങളും
കളമൊഴികൾപലരുമഥവന്നാലിരിക്കുവാൻ
കേളിസൌധങ്ങളുംതീർത്തുമനോഹരം

വിമലരുചിവിലസുമൊരുപട്ടാംബരങ്ങളാ-
ലാമയമഹിനാവിതാനിച്ചുസൎവ്വവും
തെളിവിനൊടുപുരവരമരങ്ങിട്ടഹോപൂഗ-
വല്ലരീജാലങ്ങളാലുമാവുംതഥാ
നിരവധികഫലമെഴുമിളനീർക്കുലകളും
നേരേവിതാനിച്ചുമോഹനമാംവിധം
കുലകളൊടുകലിതരുചിതേടുന്നവാഴകൾ
ചാലവെനാട്ടിയലങ്കരിച്ചങ്ങിനെ
കദളികകൾവിലസുമൊരുകേതുജാലങ്ങളും
മോദമേകീടുന്നതോരണജാലവും
അതിരുചിരമവനിപതിതന്റെനൽപത്തനേ
ചേതോവിമോഹനാശോഭിച്ചുനിസ്തുലം
പൃഥിവിവരതിലകരൊടുഭൂപന്റെശാസനാൽ
ചിത്തസന്തോഷേണസീതാസ്വയംവരം
അതിരഭസമതിസരസദൂതസംഘങ്ങൾചെ-
ന്നേത്തുംമടിക്കാതുണൎത്തിച്ചുസാദരം
ജനകനൊടുമഖമതിനുവേണ്ടുന്നതൊക്കയും
സാനന്ദമിങ്ങുതെയ്യാറെന്നുണൎത്തിനാർ.

ഇഷ്ടികകളെല്ലാരുസംഭാരങ്ങളു-
തിഷ്ടംപോലെയൊരുക്കിയശേഷം
ഇഷ്ടാത്മാക്കളെതായമുനീശ്വര-
രിഷ്ടത്തിനുതുടങ്ങിപതുക്കെ

ഇഷ്ടകകൊണ്ടവർവേദികളെല്ലാ-
മിഷ്ടംപോലെചമച്ചവിശേഷാൽ
മൃത്യുഞ്ജയനുടെചാപാപുനരവ-
രത്തൽവെടിഞ്ഞുവഭൂഷണജാലം.
ചാൎത്തിബ്ഭൂഹുതരെഭക്ത്യാപൂജി-
ച്ചുത്തുന്നതമണിപീഠത്തിങ്കൽ
ചേൎത്തുമഹേശപരമന്ത്രസമൂഹം
പേൎത്തുജപിച്ചതികൗതുകസമേതം
ശ്രൂക്ഷണിയെസ്സഹമൊടുപ്രതിഷ്ഠി-
ച്ചാക്ഷണമങ്ങവർപൂജകഴിച്ചു
ത്ര്യക്ഷനെയോൎത്തുഹവിസ്സുകളെല്ലാം
പ്രക്ഷേപിച്ചുതുടങ്ങിനിതാന്തം
ക്ഷീരാജ്യാഹുതികൊണ്ടുഹുതാശൻ
ക്ഷീണംവിട്ടുവളൎന്നുതുടങ്ങി
ആഹുതിഗന്ധികളാകുംധൂമസ-
മൂഹാതദനുവളൎന്നുവിളങ്ങി
വേദോച്ചാരണശബ്ദവിശേഷം
മേദുരമായിട്ടങ്ങുമുഴങ്ങി
നലമൊടുഗീതവിശേഷസമേതം
പലപലവാദ്യധ്വനികളുമുഴങ്ങി
ഭൂമിപകുലവരർവന്നുതുടങ്ങി
ഭൂമിപവരനെതിരേററുതുടങ്ങി
തേരുംകുതിരകളാനകളുംകാലാ-

ള്ളാരാൽപുരമതിലമ്പൊടുതിങ്ങി
മഞ്ചോപരിമണിവിഷ്ടരതതിയിൽ
തഞ്ചംപോലെനൃപാലന്മാരെ-
ച്ചേരുംപടിയഥജനകമഹീശ്വര-
ന്നാരാൽവേശിപ്പിച്ചുതുടങ്ങി
നമ്പൂതിരികളുമെമ്പ്രാന്മാർചില-
നമ്പ്യാന്മാരുംനായന്മാരും
രായന്മാരുംവാരിയർമൂസ്സക-
ളായോരുംബതവരവുതുടങ്ങി
പാളത്താറംവെച്ചുഞെളിഞ്ഞോർ
പാളപ്പൊതിയുംകീറക്കുടയും
തോളിൽകീറിയഭാണ്ഡങ്ങളുമായ്
മേളത്തിൽചിലപേച്ചുമുരച്ചഥ
പട്ടന്മാർചിലകുട്ടികളോടും
പെട്ടന്നവിടെനിറഞ്ഞുതുടങ്ങി
മുക്കൊമ്പൻകുറിപോട്ടുകരത്താ-
ലൂക്കപെരുത്തൊരുമീശപിരിച്ചും
തിക്കിത്തള്ളിക്കശയായങ്ങുതു-
ളുക്കബ്രാഹ്മണർവന്നുതുടങ്ങി
ഓത്തന്മാരുംശ്രോത്രിയരുംചില-
വാദ്ധ്യാന്മാർപുനരാഢ്യന്മാരും
തമ്മിൽകശപിശകൂട്ടന്നൊരുവക

ത്തമ്മാടികളുംവരവുതുടങ്ങി
വടിയുംകുത്തിവിറച്ചുവരുംചില
തടിയന്മാരുംമടിയന്മാരും
കുടിയന്മാരുംകോമട്ടികളും
കടിപിടികൂടിനിരന്നുതുടങ്ങി
കുറവന്മാരുംകുറവികളുംപല-
പരവന്മാരുംപാമ്പാട്ടികളും
ആശ്ശന്മാരുംകൊങ്ങിണിച്ചെട്ടികൾ
മാറാന്മാരുമസംഖ്യാതിങ്ങി
കുഞ്ഞാത്താലുംകുട്ടികളങ്ങ-
മ്മിഞ്ഞകൾവീണോരുമുത്തശ്ശികളും
നങ്ങ്യാന്മാരുംനമ്പ്യാഷ്ഠാതിരി-
യമ്മ്യാന്മാരുംമൂട്ടച്ചികളും
ചെട്ടിച്ചികൾചിലപട്ടാണിച്ചികൾ
കെട്ടിക്കെത്തിവരുന്നിതസംഖ്യാ
ഒക്കിൽകുട്ടികളെപ്പുനരാറി-
ച്ചെറുമന്മാർടെകൈകളെപിടിച്ചും
ചക്കികൾവങ്കന്മാരൊടുകൂടെ-
ത്തക്കാനോക്കിയണഞ്ഞുതുടങ്ങി.

തലയുംമിനുക്കിക്കെട്ടിമലയുംതോററമടങ്ങും
മുലയുംമൂടിത്തെളിഞ്ഞനിലയോടങ്ങൊരുവക

വിലമേറുമാഭൂഷണങ്ങൾനിലയില്ലാതണിഞ്ഞങ്ങു
വലിയമോടിയുള്ളപെണ്മണിമാരുംവന്നുചേൎന്നു
മിഴിയിലഞ്ജനംതേച്ചുവഴിയിൽകാണുന്നോർമന-
മഴിയുന്നപുരികുഴലഴകിൽകെട്ടിനിരത്തി
അഴകേറുംമുല്ലമാലവഴിപോലണിഞ്ഞുകാന്തി
കളിയാട്ടുംതിലകങ്ങൾവിലസുംഫാലത്തിൽചേ
കളതരകാന്തിപൂരംവിളയുന്നകുണ്ഡലങ്ങ- [ൎത്തു
ളിളകുന്നവിധംകാതിൽതെളിവോടണിഞ്ഞുമെ
[ല്ലെ
അളകങ്ങളാടിത്തെളിവിയലുംമുഖാമിനക്കി
നളിനകോരകങ്ങൾപോലിളകുന്നകൊങ്കകളെ
തെളിവേറുംകഞ്ചുകംകൊണ്ടഴകിൽമറച്ചുപാരം
വിലസുംവിഭൂഷണങ്ങൾവിരവോടണിഞ്ഞുചെ
കളകാന്തിതേടീടുന്നപുടവയുടുത്തുകാലിൽ [മ്മേ
തളയുംകരങ്ങൾതന്നിൽവളയുംമോതിരങ്ങളും
ലളിതമാംപടിയണിഞ്ഞലസലോചനമാരാം
കിളിമൊഴിമാരസംഖ്യംകളിയോടെവന്നണ
[ഞ്ഞു
മനസ്സിന്നങ്ങതിഖേദംവളൎത്തുംപെണ്ണുങ്ങൾത
കൎന്നപോർമുലകളുംതുടുത്തമുഖവുംകണ്ടു[ൻെറ
കടുത്തമാരബാണങ്ങൾതരത്തിൽതറച്ചുചിത്ത-
പടുതപോകുറഞ്ഞകാമിജനത്തിൻതിക്കുംതിരക്കും

പെരുത്തുമിഥിലതന്നിലുരത്തുജനസംഘങ്ങൾ
പെരുത്തമോദമോടേറാമട്ടത്തുനിറഞ്ഞുപാരം
നിരന്നുവാണിഭക്കാരുംമരുന്നുവില്പനക്കാരും
പരന്നുവൈണികന്മാരുമിരുന്നുപാടുന്നവരും
തുടങ്ങിപാത്തടിക്കളിമടങ്ങാതെമോഹനികൾ
ചടങ്ങിലാടിത്തുടങ്ങിമടങ്ങാതെങ്ങൊരുദിശി
പെരുത്തഞാണിന്മേൽകളിതരത്തിലമ്മാനാട്ടങ്ങ
കരുത്തേറുംജാലവിദ്യയുരത്തിതെങ്ങൊരുദിശി[ൾ
വളൎന്നവാൾകുന്തങ്ങളുമെറിഞ്ഞുകളികൾപാരം
വളൎന്നമൽപിടുത്തങ്ങൾവളയിൽചാട്ടങ്ങൾപി
[ന്നെ
തെളിവേറമോട്ടൻതുള്ളൽകളികൾപലതരങ്ങൾ
ലളിതതരങ്ങളായിതുടങ്ങിയങ്ങൊരുദിശി
മിടുക്കേറൊരക്ഷിവൃന്ദമട്ടത്തുലഹളക്കാരെ
തടുത്തുനിൎത്തീടുന്നൊരുപടുത്വമങ്ങൊരുദിശി
കടുത്തകഞ്ചാവുകണ്ണുതുടുക്കുംമട്ടുവലിച്ചു
മിടുക്കുംപറഞ്ഞുകൊണ്ടുനടക്കുംഗോസായിക്കൂട്ടം
അടക്കംകൂടാതെചെന്നുകടക്കുന്നസമയത്തു
തടുക്കുംകൂട്ടക്കാരുടെതിരക്കുമുണ്ടൊരുദിശി
കുടിച്ചുബോധമില്ലാതെനടക്കുംചങ്ങാതിമാരെ
പിടിച്ചുതള്ളിനീക്കുന്നനടപ്പുമുണ്ടൊരുദിശി
പറഞ്ഞാലൊടുങ്ങാജനാനിറഞ്ഞമിഥിലാത
[ന്നിൽ

പെരുന്തൊരുത്സവത്തിന്റെമഹാത്മ്യമഹിവരണം

ഊട്ടുപുരയ്ക്കൽചോറുംവട്ടവു-
മൊട്ടുകഥിക്കാംകേട്ടുധരിപ്പിൻ
ശ്രേഷ്ഠൻജനകമഹീശപരമന്ത്രികൾ
പട്ടംകെട്ടിയപട്ടന്മാർചിലർ
തുഷ്ട്യാകുളികറിയങ്ങുകഴിച്ചുട-
നൂട്ടുമഠത്തിൽതെയ്യാറായി
പാത്രമശേഷംതേച്ചുനിരത്തിയ-
തെത്രവിശേഷമതിൽചിലവാഴ്പ്പുക-
ളൊത്തപതിയെരിയുന്നൊരടുപ്പിൽ
കേററിസ്സരസംവാവുതുടങ്ങി
ഉപ്പേരികളഞ്ചാറുതരത്തിൽ
ശുപ്പുപ്പട്ടർവിളംബിംകൂടാ-
തപ്പോൾതയ്യാറാക്കിയൊരേട-
ത്തെപ്പേരുംശരിയാക്കിയൊതുക്കി
ഉപ്പിലിട്ടേണ്ടൊരുകറികളശേഷം
പിപ്പാടപ്പണ്ണാവുചമച്ചു
കേളിപെരുക്കംമട്ടുകറക്കിയ-
കാളൻകാശിപ്പട്ടർചമച്ചു
പച്ചടികിച്ചടിതോരൻമുളകാ-
പ്പച്ചടിമുതലായുരദേശക്കറി

പിച്ചപ്പട്ടർപചിച്ചുതുടങ്ങി
വാച്ചകുതൂഹലമോടൊരിടത്തിൽ
എള്ളുണ്ടകളടവടയെന്നിവക
ളുള്ളപെരുത്തകുളുന്തപ്പട്ടര-
തെല്ലാമത്യാരാക്കിവിശേഷാ-
ലുള്ളിൽകുതുകമൊടഥഭക്ഷിച്ചു
മുത്തുപ്പട്ടർകുളുന്തകളോടും
പേർത്തുംകേരപ്പണികൾതുടർന്നു
കീർത്തിപെരുത്തൊരെരിശ്ശേരിക്കറി
തീർത്തിതുകിട്ടൻപട്ടർവിശേഷം
പ്രഥമൻപായസമെന്നിവപലതും
മഥനംചെയ്തുമനോജ്ഞമതാംപടി
മതിമാനപ്പുപ്പട്ടർചമച്ചിതു
മതിതെളിയുംപടിമടിയില്ലാതെ
കള്ളമൊഴിഞ്ഞുപഴുത്തുവിശേഷ-
പ്പുള്ളികൾവീണൊരുനേന്ത്രപ്പഴനിര-
ഖണ്ഡിച്ചനവധിനല്ലചാരക്കതി-
ലണ്ണൻപട്ടർപചിച്ചുസുഖേന
ശംഖൊത്തുകാന്തിവിളങ്ങുംപഴയരി
ശങ്കാരഹിതമരിച്ചുരസത്തോടു
കെങ്കേമമതാംചെമ്പുകളിൽബത
ശങ്കുപ്പട്ടർരസേനപചിച്ചു

പൂർണ്ണശശാങ്കൻതോററമടങ്ങും-
വർണ്ണാധ്വലിയൊരുവലിപപ്പടനിര
തിർണ്ണാംകാച്ചിച്ചേറിയതുമപ്പടി
ഖണ്ഡവിഹീനാംകൊട്ടയിലാക്കി-
ട്ടർണ്ണാസപാമികളോലൻവെപ്പാൻ
തിർണ്ണംബഹുതരമുത്സാഹിച്ചു
കടുകുംകേരവുമൊത്തുവരക്കും
കടുതാംലഹളയുമങ്ങുമുതിന്നു
ചട്ടകമിട്ടുകുഴച്ചുമറിക്കും
മട്ടും ചെമ്പുപിടിക്കുംലഹളയു-
മൊട്ടുവളന്നിതുവിളിയുംതെളിയും
പിട്ടല്ലവിടെയതെത്രവിചിത്രാ
പുകയുംകരിയും പററിമുഷിഞ്ഞൊരു
മുഖവുംമുണ്ടുംചാവറയായൊരു
ശിഖയുംപൂണ്ടുദഹണ്ഡംപൊടിപൊടി
തകൃതിയതായിനടത്തീടുന്നൊരു
പട്ടന്മാരുടെമട്ടുനിനച്ചാ-
ലൊട്ടല്ലത്രമനോജ്ഞംതന്നെ
കലവറയുണ്ടൊരുഭാഗത്തവിടെ
പലപലസാമാനങ്ങൾനിറച്ചവ-
യവിടത്തെക്കശപിശകണ്ടെന്നാ-
ലെവനുംവിസ്മയമുളവായീടും

തിക്കിത്തള്ളിയടുക്കുന്നവരുടെ
കൂക്കുംവിളിയുംപോലീസ്സുകളും
പാക്കിൽശിവശിവയെന്നല്ലാതൊരു
വാക്കരിയാടാനില്ലനിനച്ചാൽ

പടുത്വമേറുംനൃപൻറകടുത്തകല്പനയ്ക്കൊത്തു
നടക്കുന്നജനംചെന്നുടുത്തുവിളിച്ചുമെല്ലെ
കടുത്തമോദമോടുടനെടുത്തു പൊന്നിൻകിണ്ണ
[ത്തിൽ
കൊടുത്തകാച്ചിഗ്ഗണ്ണമുൾപ്പെടുത്തെതാരെണ്ണയും
[തേച്ചു
കുളിച്ചുവിപ്രന്മാർമുക്കപിടിച്ചുജപിച്ചുപാരം
തിളച്ചമോദമോടേറ്റംപുളച്ചുഭീമ്രമണഞ്ഞു
നിരക്കെന്നായിവെച്ചോരിലക്കൽചെന്നുനിര
[ക്കെ
തിരക്കിതിക്കിനിതാന്തമിരിക്കുന്നോരന്തണർക്കായ്
തണുക്കുംകളഭംമേനിതണെക്കുംമട്ടുവൃത്തുവാ-
നിണക്കമേറുന്നോർപാരാവണക്കത്തോടെകൊ
[ടുത്തു
എടുത്തുനാരങ്ങമാങ്ങനുറുക്കുപുളിഞ്ചിക്കറി
മടുക്കുംമട്ടുവിളമ്പികൊടുത്താരിഞ്ചിത്തയിരും
പെരുത്തുനെല്ലിക്കാക്കറിചരിപ്പുപച്ചടിസാമ്പാ
കരുത്തേറുംകൂട്ടുകറിയിലക്കിലൊക്കെവിളമ്പി [ർ

നിറത്തിൽനന്നാലുകീറിവറുത്തനേന്ത്രവാഴക്കാ
നറുക്കളചേനകയ്യുസ്തുരുചികളുംചക്കച്ചുളയും
കിഴക്കൻചേമ്പുകൾക്കുക്ക്വറുത്തചുണ്ടങ്ങപി
[ന്നെ
വഴികളശക്തരുപ്പേരിയൊഴിക്കാതെനാഴിവീതം
പഴുത്തകദളിവണ്ണൻകുളത്തുകുന്നൻപൂവ്വനം
കൊഴപ്പേറംചിങ്ങൻകേളിപെരുത്തമൈസൂർ
[പൂവ്വനം
പഴങ്ങൾപലതരങ്ങൾവിളമ്പിചൊറപ്പടം
കുഴങ്ങാതെവലിയതുംവിളമ്പിവേണ്ടുന്നവിധം
ഉഴകളപഞ്ചാരപ്പൊടിവഴികളകൊട്ടത്തുപിന്നെ
പിഴയ്ക്കാതെവിളമ്പിനാർപുഴുക്കുനേന്ത്രപ്പഴവും
ശരച്ചന്ദ്രകാന്തിപോലെവെളുത്തചൊഴയരിച്ചോർ
നിരക്കെവിലകളുംമാറവിളമ്പിവിലസുംവണ്ണം
നറുഞ്ചേനനേന്ത്രക്കായ്ക്കൾനറുക്കിവേവിച്ചനന്നാ
[യ്
ചൊറക്കിൽചമച്ചരുചികൊട്ടുകളമെരിശ്ശേരിയും
പഴുത്തവെള്ളരിക്കായുംമുഴുത്തമാമ്പഴവുംകൊ_
ണ്ടഴക്കില്ലാതുണ്ടാക്കിയകൊഴുത്തകാളനുംപിന്നെ
കനത്തൊരോലൻകിച്ചടിയനക്കംകൂടാത്തവിലും
മിനുത്തതോരനുംപിന്നെപൊടിത്തൂവൽപലത
അടവടയെള്ളുണ്ടകൾപൊടിയ്ക്കുമപ്പമിവ [രം
മടിയില്ലാതിഷ്ടംപോലെവടിവിൽവിളമ്പിമെല്ലേ

ഉരിനെയ്യിൽകുറയാതെശരിയായുപസ്തരിച്ചു
വിരവോടെകുടിക്കനീർപരിചിൽവീഴ്ത്തിക്കൊടു
[ത്തു
കരിമ്പിൻനീർചുക്കുവെള്ളംസരസംകുറക്കിയ
[പാൽ
ചെറുകിണ്ടികളിലാക്കിനിരയായ്ക്കൂടിപ്പാനേകി
ഒരുവട്ടമിപ്രകാരംപരിചൊടൂൺകഴിഞ്ഞപ്പോൾ
മരിയാദപോലെപിന്നെപ്രഥമനമ്പോടെടുത്തു
അടയുംപരിപ്പുംപഴമിടയിൽപാൽപ്രഥമനും
വടിവിൽപഞ്ചാരചേർത്തകൊടിയപാൽപായ
[സവും
മടിവിട്ടുവിളമ്പുന്നതഖിലംമൂക്കപിടിച്ചു
തടിയന്മാർചുട്ടുചുടെമതിയാംവണ്ണംചെലുത്തി
ഉറത്തയിർചാറുംമോരുംമറക്കാതെരണ്ടാംചോ
[റും
മുറയ്ക്കുകാച്ചിയമോരുംപരക്കെവിളമ്പിനന്നായ്

പന്തിവിചാരംചെയ്തുനടക്കും
ചന്ത്രക്കാരരടുത്തുജവേന
വേണ്ടുന്നവയെചോദ്യംചെയ്തും-
കൊണ്ടുനടന്നുതുടങ്ങിസുഖേന
പപ്പടമിവിടെപ്പഴമിവിടെപ്പൊടി-
യുപ്പിവിടെത്തയിരിവിടെശർക്കര-
യുപ്പേരിപ്പൊടിയിവിടെസാമ്പാർ

പാൽപ്പായസമതിവിടെയതേവം
പ്രിപ്രന്മാരുടെകോലാഹലവും
പില്ലാടവിടെക്കേൾക്കാറായി
അടമധുരക്കറിയല്ലാക്കൂടി
പട്ടരയൊടിങ്ങുവിളമ്പുകയെന്നും
കാളൻമതിമതിനാരങ്ങാക്കറി-
യോലൻവേണ്ടപഴംപോരെന്നും
പഞ്ചാരപ്പൊടികൊണ്ടാപച്ചടി-
യഞ്ചാതിവിടെക്കൊഞ്ചംപോട്ടുക.
കയ്പക്കാക്കറിയിങ്ങുകിടച്ചാ-
ലല്പംകൂടിത്തട്ടാമെന്നും
കോരികകൊണ്ടിഹ ചൂടുശമിപ്പി-
ച്ചാരാലിങ്ങുപഴപ്രഥമൻബത
പാരംമതിയാവുന്നവരെക്കും
കോരിക്കോരിവിളമ്പുകയെന്നും
ദഹനാവരുവാൻചാറുകുടിക്കണ-
മിഹമറ്റൊന്നുംവേണ്ടിലെന്നും
ലഹളയതായിപ്പറയുംവാക്കൊടു
സഹിതം ചിരിയുംതേട്ടകതുമ്മുക-
മുക്കവലിക്കുകയുമശിവിളിക്കതി-
രക്കിവബഹുരസമെന്നേവേണ്ടു
ഭൂപന്മാക്കമിതേവിധമെല്ലാം
താപവിഹീനംസദ്യകഴിഞ്ഞു

അമ്പലവാസികൾശ്ശൂദ്രപ്പരിഷകൾ
പിമ്പതിൽനിന്നഥതാണരെല്ലാൎക്കും
കുമ്പകൾനിറയുംമട്ടുകൊടുത്തിതു
കമ്പംവിട്ടുപദാൎത്ഥമശേഷം
കുഞ്ഞിക്കാവുംകാവുംകുമ്മിണി
കുഞ്ഞിക്കുട്ടിയുമിട്ടിച്ചിരിയും
ഇട്ടുണ്ണൂലിയുമുണ്ണിയുണിച്ചിരി
കുട്ടിപ്പെണ്ണുതുടങ്ങിയൊരച്ചിക-
ളെച്ചിലുവാരിയടിച്ചുതെളിച്ചും
സ്വച്ഛതചേൎത്തീടുന്നതുമിങ്ങിനെ
കാലത്തെട്ടുമണിക്കുതുടങ്ങി
കോലാഹലമായ്മണിപന്ത്രണ്ടിനു
ചാലേസദ്യകഴിഞ്ഞിതുരാത്രിയു-
മില്ലൊരുഭേദമിതേവിധമവിടെ
കാല്യാണാലയനാകിയജനകൻ
കല്യതകലരുംയജ്ഞവിശേഷമി-
തെല്ലാവൎക്കുംവിസ്മയമാംപടി
നല്ലാമോദമൊടങ്ങുതുടൎന്നു.
സീതാപരിണയമോൎത്തുവരുന്നൊരു
ചേതോഹരരാംഭൂപന്മാർചിലർ
ചേതസ്സിങ്കൽപലതരമിങ്ങിനെ
സാതങ്കേനനിനച്ചുതുടങ്ങി
വേളിക്കുള്ളൊരുവട്ടമശേഷം

നിളെക്കാണുന്നില്ലൊരിടത്തും
നാളിന്നഞ്ചാറായിനിനച്ചാൽ
നാളത്തെക്കഥകണ്ടാലറിയാം
പെണ്ണന്നുള്ളിൽനിനച്ചുംകൊണ്ടൊരു്
പൊണ്ണൻമട്ടുകിടന്നിവിടത്തിൽ
കണ്ണിലുറക്കവുമില്ലാതുഴലാൻ
നിണ്ണയമോത്താൽവിഷമംതന്നെ.
പരിണയമുണ്ടായെങ്കിൽസുന്ദരി
സരസംനാഥെവരിക്കുംനിശ്ചയ-
മൊരുലേശംനഹിസംശയമതിനായ്
തരമാകുന്നതുമില്ലിഹജനകൻ
പച്ചക്കാമന്നെതിരാമെന്നുടെ
കൊച്ചുശരീരംകണ്ടാൽകാമ-
പ്പിച്ചുപിടിച്ചെൻമടിയിൽകയറാൻ
ത്തച്ചികളില്ലുലകിങ്കൽനിനച്ചാൽ
രസമറിയുന്നോളെന്നാൽനവരസ-
രസികാഗ്രേസരനായിട്ടുമെന്നെ
വരണംചെയ്യുംവാരണഗാമിനി
നിരുപിച്ചെന്നാലില്ലവിവാദം
ഗുണമറിയാത്തൊരുതരുണികളോത്താൽ
തൃണതുല്യകളാംസംശയമില്ല
മേനിക്കുള്ളപകിട്ടിൽകാമിനി
മാനിച്ചീടുമിതിൽപരമില്ലൊരു

ഭോഷത്വങ്ങൾമുരുക്കിൻപൂവിനു
തോഷപ്രദമാംഗന്ധമതുണ്ടോ
എന്നെവരിക്കാതന്യനൊരാളെ
സുന്ദരിമാർമണിമാലയതിട്ടാൽ
ഇന്നീക്കാണുംമന്നവരെബത-
കൊന്നുശരിക്കെൻഭാൎയ്യയതാക്കി
തന്വാംഗിമണിയേയുംകൊണ്ടുട-
നെന്നുടെപാട്ടിൽപോകുന്നുണ്ടിതി-
മന്നവർപലരുംപലതരമവിടെ-
ത്തന്നിഷ്ടങ്ങളെയോൎത്തുവസിച്ചു.
ഏഴുദിനങ്ങൾകഴിഞ്ഞൊരുശേഷം
കേഴക്കണ്ണാൾമണിയാംസീതയെ
വേളികഴിച്ചുകൊടുക്കേണ്ടതിനു-
ള്ളാലോചനയൊടുജനകമഹീശൻ
ഭൂപാലാവലിതന്നൊടിവണ്ണം
താപവിഹീനമടുത്തുരചെയ്തു.

നൃപതികുലമുഖ്യരാംനിങ്ങൾനിസ്സംശയം
സപദിമമഭാഷിതംകേൾക്കേണമേവരും
ഇഹമഹമിതെൻപുത്രിതൻവിവാഹത്തിനായ്
സഹൃദയജനോത്തമൻനാരദൻചൊല്കയാൽ
വടിവൊടുതുടൎന്നുഞാൻനിങ്ങളേയുംക്ഷണി-
ച്ചിടയിലൊരുസത്യവുംചെയ്യേനതോൎത്തുവൻ

മഹിതഗുണമുള്ളൊരീത്ര്യംബകംധനു–
സ്സിഹബതമുറിക്കുവോൎക്കെപ്പൊഴേസീതയെ-
തെളിവൊടുകൊടുത്തിടാമെന്നാണതിന്നിനി
കളവൊഴിയവെനിങ്ങൾനന്നായ്ശ്രമിക്കണം
കളിവചനമല്ലിതെന്നുള്ളിലോൎത്തീടുവിൻ
നളിനമിഴിയാൾതന്നെവേട്ടുകൊണ്ടീടുവിൻ
ഇതിനൃപതിഭാഷിതംകേട്ടുഭൂപാലരും
മതിയിലിടിയേററപോലൊന്നുഞെട്ടീടിനാർ
മുഖമൊടുമുഖംനോക്കിനിന്നാർചിലരതിൽ
സഖികളൊടുമന്ത്രിച്ചുനിന്നീടിനാർചിലർ
ചടുലമിഴിയാൾതന്റെരൂപാനിനച്ചുടൻ
തടിയൊടുസമാനരായ്നിന്നാർചിലരതിൽ
അടിമുടിവിയൎത്തുകൊണ്ടങ്ങുമിങ്ങുംതദാ
വടിവിനൊടുനോക്കിനാർവേറെച്ചിലരഹോ
ചുടുചുടവെവീൎപ്പിട്ടുനിന്നിടിനാർചിലർ
കുടുകുടെയൊലിപ്പിച്ചുകണ്ണുനീരുംചിലർ
കിടുകിടെവിറച്ചുരോഷാകുലന്മാർചിലർ
തുടുതുടെയതാക്കിനാർദൃഷ്ടിമററംചിലർ
വിരവിനൊടൊളിച്ചുമണ്ടാൻനോക്കിനാർചില
തരമൊടുപതിച്ചുമോഹാന്ധരായിച്ചിലർ [ർ
കുടിലമതിയാമിവൻതന്റെസത്യംമഹാ-
കഠിനമിതുദുസ്സാദ്ധ്യമെന്നുചൊന്നാർചിലർ

അലസമതിയായ്ഘോരമിണ്ടാതിരിക്കിലി-
ന്നലസമിഴിയെക്കിട്ടുകില്ലെന്നുമായ്ചിലർ
ശിവശിവശിവൻതന്റെവില്ലുമുറിച്ചീടിലി-
ന്നിവനുബഹുപാതകംപാരമെന്നാർചിലർ
നഹിവിഷമമിന്നിതിന്നെന്നാർചിലരതിൽ
മഹിതമിതുചിന്തിക്കവെയ്യയെന്നായ്ചിലർ
ജലജമുഖിതന്നെഞാൻകൊണ്ടുപോമെന്നുമായ്
ചിലരതിൽവിലജ്ജിച്ചുതാഴ്ത്തീമുഖംചിലർ
പലവിധവുമിത്തരംചിന്തിച്ചുമാഴ്കുമാ-
വലിയനൃപസംഘത്തിൽമന്ദമന്ദംമുദാ
മട്ടമലർശരൻമാരിപെയ്യുന്നവണ്ണമേ
കടുവിശിഖസഞ്ചയംതൂകിയെത്തിടിനാൻ
കമലവിശിഖൻതന്റെയാജ്ഞമൂലാതദാ
പ്രമദമൊടുഭൂപാലവർഗ്ഗങ്ങളിൽചിലർ
പടുതയൊടഥോഭൃത്യർകൊണ്ടുവന്നുള്ളൊരാ-
ക്കടുതരശരാസനത്തിന്റെചാരംപരം
ത്വരയൊടഥചെന്നുനിന്നുള്ളിലോരോതരം
സരസമൊടുചിന്തിച്ചുനില്ക്കുംദശാന്തരേ

പൊട്ടച്ചാരൊരുമന്നൻപെട്ടന്നുപുറപ്പെട്ടു
ഒട്ടാമടിച്ചീടാതെകെട്ടിപ്പിടിച്ചുചാപം
വട്ടണിക്കൊങ്കയാളെത്തുഷ്ട്യാചിന്തിച്ചുചലം

ചിട്ടംപ്രയോഗിച്ചതിൽകിട്ടിയില്ലൊരുഗുണം
നിഷ്ഠുരമായ ചാപ മൊട്ടുമിളക്കാൻപോലും
കഷ്ടമവൻപ്രയത്നിച്ചിട്ടുംസാദ്ധ്യമായില്ല
ഖിന്നനായവൻപിന്നിൽമന്ദംലജ്ജിച്ചുമാറി
പിന്നോക്കംനോക്കിക്കൊണ്ടുനില്ലാതെനടക്കൊ
കൊങ്കണരാജൻതാനുംമങ്കയിലാഗ്രഹംപൂ- [ണ്ടു
ണ്ടങ്കുരിതാതങ്കത്തോടങ്കത്തിൽചോടുവെച്ചു
ശങ്കിച്ചുശങ്കിച്ചുടൻതിങ്കൾചൂഡൻെറചാപം
വങ്കച്ചാർചെന്നെടുത്തുശങ്കരദ്ധ്യാനംചെയ്തു
ഹുങ്കാരത്തോടുകൂടിക്കെങ്കേമമായ്വലിച്ചു
കിങ്കരന്മാരെനോക്കിസങ്കടപ്പെട്ടുവീണു
കഷ്ടാകൈകാലുമെല്ലുംപൊട്ടിപല്ലുംകൊഴിഞ്ഞു
കഷ്ടിച്ചിഴഞ്ഞുതൻെറപത്തനംപ്രവേശിച്ചു
മോശക്കാരനായിട്ടാകാശിഭൂപതിപെണ്ണി-
നാശിച്ചുവിൽമുറിപ്പാനാശയാചെന്നെടുത്തു
പാശുപതമാംചാപംവാശിക്കുവളച്ചപ്പോ-
ളാശയല്ലാന്ത്യാപാരംക്ലേശത്തോടെപതിച്ചു
മുട്ടുകൾരണ്ടുംപൊട്ടിപട്ടിയെപ്പോലെകിത-
ച്ചൊട്ടുപരവശത്തോടെട്ടുദിക്കിലുംനോക്കി
പെട്ടെന്നുമാനംകെട്ടുചൊട്ടുകളെല്ലാംപിണ-
ഞ്ഞൊട്ടുവേദനയോടെകഷ്ടംതിരിച്ചുപോയി
ഊററക്കാരന്മാരായമററപലരുമേവ-

ഘോരംപ്രയത്നംചെയ്തുചൊരംഫലിച്ചീടാതെ
ദേഹംമുറിഞ്ഞുംപിന്നെദാഹംവർദ്ധിച്ചുംചിലർ
മോഹിച്ചുപകൽകൊഴിഞ്ഞുംഹാഹാതിരിച്ചുകഷ്ടം
പങ്കജബാണൻതന്റെഉഗ്രാകൃതിസഹിയാഞ്ഞു
ശങ്കരഹിതംഭൂപസാഹസങ്ങൾചെയ്തതെല്ലാം
ശങ്കര!വിചാരിച്ചാൽകേകേമമാക്കുംചിരി-
യങ്കുരിച്ചീടുമിതിൽശങ്കലവവുമില്ല.
ശിഷ്ടംഭൂപന്മാർബദ്ധപ്പെട്ടുമുഷിഞ്ഞുനൃപ-
ശ്രേഷ്ഠന്മാർപുരംവിട്ടുകഷ്ടംപുറത്തുപോയി
ഇങ്ങിനെമിഥിലയിൽമങ്ങാതെയാഗകർമ്മ-
മങ്ങുനടന്നീടുവാൻസംഗതിവന്നകാലം
ഉണ്ടായകഥയിനിയുണ്ടൊന്നുകഥിക്കുവാൻ
വേണ്ടുന്നവിധംകേട്ടുകൊണ്ടുധരിപ്പിനതും.

വിശ്വാമിത്രൻയാഗംചെയ്യാൽ

വിശ്വാമിത്രന്മാരാംരാക്ഷസർ
നിശ്ചയമായുംശോണിതമെന്നവധി
നിശ്ചിതചിത്തർചൊരിഞ്ഞെഴുമുടക്കം
ചിത്തത്തിങ്കലതിന്നൊരുപായം
ഓർത്തറിയാഞ്ഞുമുനീന്ദ്രോത്തമനും
പാർത്തുകൂന്നാളുള്ളിലിവണ്ണം
ചിത്രസേനനിനച്ചുയതീന്ദ്രൻ

ദശമുഖനെക്കൊലചെയ്വാനായി
ദശരഥസുതനായ്ബ്രഹ്മാവാദികൾ
പരിചിനൊടൎത്ഥിച്ചതുമൂലംഭുവി
നരകാരാതിയയോദ്ധ്യാപുരിയിൽ
അവതാരംചെയ്തരുളീടുന്നിതു
ഭുവനമനോജ്ഞൻശ്രീരാമാഖ്യയൊ-
ടവനീഭാരമശേഷംതീൎപ്പവ-
നവനംചെയ്യുംനമ്മെയുമോൎത്താൽ
രാമൻമനുകുലധാമൻജഗദഭി-
രാമൻരിപുകുലഭീമൻനിൎജ്ജിത-
കാമൻകമലാധാമൻമഹിമാതു
ധീമാൻസമ്പ്രതിപരിപാലിക്കും
ഇത്തരമുള്ളിലുറച്ചുമുനീശ്വര-
നുത്തരകോസലമതിനെഴുനെള്ളി
ഉത്തമനാകുംദശരഥനൃപനൊടു
വാൎത്തകളെല്ലാമറിയിച്ചുടനേ
ലക്ഷ്മണനോടുസമേതംമനുകുല
ലക്ഷണനായീടുന്നൊരുരാമനെ-
യക്ഷണമങ്ങുവരിച്ചുമുനീന്ദ്രൻ
രാക്ഷസഭയപരിഹാരത്തിന്നായ്
വില്ലുംശരവുംപൂണ്ടുകുമാരക-
രുല്ലാസേനമുനീന്ദ്രനുമായി

പോകുംവഴിയിൽബ്ഭീഷണയായ്ഭയ-
മേകുംതാടകയാകിയരാക്ഷസി
തന്നെയൊരമ്പാലന്തകപുരിയിൽ
ഖിന്നതയെയന്വ്യേവിട്ടിട്ടുരാമൻ
സിദ്ധാശ്രമമതുപുക്കുമഖംബത
മദ്ധ്യാഹ്നേപുനരാരംഭിച്ചു
ഉദ്ധതരാകിയമാരീചാദികൾ
ബദ്ധരുഷാഖലരത്രഗമിച്ചു
രക്താചൊരിയുംമദ്ധ്യ്രത്തിങ്കൽ
ശക്തനതായസുബാഹുവെരാമൻ
നക്തഞ്ചരവരരോടുംവിശിഖം
ശക്തിയൊടെയ്യുകൃതാന്തനുനൽകി
ബാണാഹതിസഹിയാഞ്ഞുപദാന്തേ
കേണുപതിച്ചൊരുമാരീചനഥ
കാണികൾകൊണ്ടാടുംപടിധീമാൻ
ക്ഷീണതവിട്ടുകൊട്ടത്താനദയാം
മിഥിലാധിപനുടെയജ്ഞംകാണ്മതി-
നധുനാപോകനമുക്കെന്നായ്മുനി-
യരുളിച്ചെയ്യുതുമൂലംരഘുകുല-
വരനുംസൌമിത്രിയുമതിമോദാൽ
താപസവരനൊടുകൂടെസ്സരസം
താപവിഹീനംയാത്രതുടന്നു

കണ്ടാർപോകുംവഴിയിൽമനോജ്ഞത-
പൂണ്ടോരരണ്യാമധുപാനത്തിന
തെണ്ടിനടക്കുംവണ്ടുകൾസപദിമു-
രണ്ടുസുമങ്ങളിലമ്പൊടുമണ്ടി-
ക്കൊണ്ടുകളിച്ചുംകുയിലുംകേകികൾ
കുഞ്ജവിഹീനംകൂകിരസിച്ചും
പൂത്തുതളിർത്തുലസിക്കുംശാഖിക-
ളൊത്തിടതിങ്ങിമനോഹരമായി
കീർത്തിപെരുത്തൊരിളംകാററവട-
നത്തലൊഴിഞ്ഞാടീടുംവള്ളികൾ
ചുററിപ്പററിവിളങ്ങുന്നതുപുന-
രേററംകൗതുകമവർക്കുവളർത്തി
ശാന്തമതായവനത്തെക്കണ്ടതി-
ശാന്തനതായരഘൂത്തമനപ്പോൾ
സ്വാന്തരസത്തൊടുമുനിയോടമ്പൊടു-
ദന്തമശേഷംചോദ്യംചെയ്തു
ആരുവസിക്കുംവനമാണിതുഹേ!
ഘോരമൃഗങ്ങളുമില്ലവിശേഷം
ആരെയുമില്ലിവിടത്തിൽകാണ്മാൻ
നേരുരചെയ്കമുനേ!മടിയാതെ
ഇത്തരമരുളുംരാഘവനോട-
ങ്ങുത്തരമരുളിച്ചെയ്തുമുനീന്ദ്രൻ

പണ്ടിഹ ഗൌതമനെന്നൊരു മാമുനി
വണ്ടാർകുഴലിയഹല്യയതെന്നൊരു
തണ്ടാർമിഴിയൊടു കൂടി നിതാന്തം
കുണ്ഠാവിഹീനം വാഴുന്നളവിൽ
കണ്ടാലധികമനോഹരിയാകിയ
കൊണ്ടൽകുഴലിയഹല്യയെയിന്ദ്രൻ
കണ്ടു കൊതിച്ചു കൊതിച്ചഥ പുണരാൻ
ശങ്കക്കാരൻ തരവും നോക്കി-
ക്കൊണ്ടൊരു ദിവസം പാതിരയാമ്പോ-
ളണ്ടർകുലേശൻ കോഴികരഞ്ഞു
പെണ്ണുങ്ങൾ കാരിയമാക്കെന്നും ചെയ്യാൻ
ശങ്കയതുണ്ടോ വങ്കന്മാരവർ
തെല്ലു വെള്ളത്തൊരു പെണ്ണേക്കണ്ടാൽ
ചെല്ലും പിമ്പെയിളിച്ചുംകൊണ്ടഥ
നല്ല വിശേഷം ചൊല്ലി രസിപ്പി-
ച്ചുല്ലാസേന വശത്തു വരുത്തും
തന്നുടെ കാര്യം സിദ്ധിച്ചെന്നാൽ
പിന്നെയൊരേടവുമവനെക്കാണാ
ഇത്തരമുള്ളൊരു കൂട്ടക്കാരതി-
ലുത്തമനാകിയ ദേവാധിപന-
ന്നത്തലൊഴിഞ്ഞഥ കോഴി കരഞ്ഞു
സത്തൻ ഗൌതമമാമുനി കേട്ടു

ഉത്ഥാനംചെയ്യുങ്ങുകുളിപ്പാ-
നത്യുത്സാഹസമേതംപോയി
താടിക്കാരൻപോയൊരുനേരം
മോടിപെരുത്തൊരുവൃത്രാരാതിയു-
മോടിയടുത്തിതുലാക്കുകൾനോക്കി-
ക്കോടക്കാറണിവേണിസമീപേ
മൂത്തുനരച്ചൊരുകിഴവൻമാമുനി-
യൊത്തുരമിച്ചുമുഷിഞ്ഞൊരഹല്യയു-
മത്യന്താർത്തിയൊടെത്തിയൊരവനെ-
ച്ചേർത്തുപുണർന്നുകുതൂഹലമോടെ
ആർത്തിശമിപ്പിച്ചഞ്ചമ്പക്കളി
സത്വരമാടിസ്സമയംപോയതു-
മോർത്തീടാതവർവാഴുന്നളവിൽ
തീർത്ഥമുണർന്നിലെന്നതുമൂലം
ശുദ്ധാത്മാവാംമാമുനിതിരിയെ-
ച്ചീർത്തരുഷാപുനരോടിയണഞ്ഞു
അദ്ദേഹത്തെക്കണ്ടുഭയപ്പെ-
ട്ടുദ്ധതനാകിയദേവേശ്വരനും
ഓടിപ്പോവാൻഭാവിച്ചളവിൽ
പാടെയടുത്തുശപിച്ചുമുനീന്ദ്രൻ
പെണ്ണിൽപെരുകൊതിപൂണ്ടുനടക്കും
പെണ്ണാ! നിൽക്കസഹസ്രംഭഗമതു

നിണ്ണയമങ്ങുനിനക്കുള്ളവാകും
വിണ്ണവർനായക! പോകെന്നേവാ
ശാപംനൽകിച്ചെല്ലുന്നളവിൽ
വേപഥുവൂണ്ടഥനിൽക്കാതന്നൊടെ
ഭാമിനിയെക്കണ്ടപ്പടിനിന്നൊടെ
കേമത്തംനന്നെന്നുരചെയ്തു
കല്ലായിട്ടുകരഞ്ഞു കിടക്കക-
ഹല്യേ! നീയിവിടെച്ചിരകാലം
കല്യാണാംബുധിരാമൻതിരുവടി
മെല്ലെസ്സുന്ദരി! യെന്നുചവിട്ടും
അന്നാൾനിന്നൊടെരൂപമെടുത്തി-
ട്ടെന്നൊടുചേൎന്നിടെന്നുമുരച്ചു
കാമാചാരംകൊണ്ടുവരുന്നൊരു
കോമാളിത്വാശിവശിവകഷ്ടം
ഇന്നിഹകല്ലായീടുമഹല്യ-
ക്കിന്ദിരതൻപതിയായിട്ടുംനീ
നന്നായ്നൽകുകമോക്ഷമതെന്നായ്
നന്ദ്യാകൌശികനരുളിച്ചെയ്തു
പെട്ടെന്നവിടെക്കാണിച്ചുള്ളൊരു
നിഷ്ഠുരമായശിലാപൃഷ്ഠത്തിൽ
വിഷ്ടപനാഥൻപാദാംകൊണ്ടുച-
വിട്ടിയനേരമുണൎന്നാരഹല്യയു-

മേററംസന്തോഷേനവുകൎത്ഥി-
ത്ത്വഷ്ട്യാപതിയെയണഞ്ഞുജവേന
തൽക്ഷണമവരവിടുന്നുതിരിച്ചു
സാക്ഷാൽജനകൻവാഴുംമിഥില-
ക്കുക്ഷീണപ്രഭതേടീടുന്നവ-
രക്ഷണമങ്ങുഗമിച്ചുരസേന
ഗോപുരസീമനിചെന്നൊരുനേരം
ഗോപുരപാലകർചെന്നറിയിച്ചു
ഭൂപൻജനകൻമന്ത്രികളോടും
താപവിഹീനാചെന്നെതിരേററ
കുശികാത്മജനാംമുനിയൊടുകൂടെ-
ശ്ശശിമുഖനാകിയരാമൻതന്നെ
കനിവൊടുപൂജിച്ചുന്നതമാകിയ
മണിപീഠങ്ങളിലമ്പൊടിരുത്തി
മുനിയൊടുജനകമഹീശനിവണ്ണം
കനിവൊടുചോദിച്ചിതുവൃത്താന്തം.

മോഹനം—മുറിയടന്ത.

(പല്ലവി)

കാരുണ്യസാഗര! ധീമൻ! മുനി-
വര്യ! നമോസ്തുമഹാത്മൻ

(അനുപല്ലവി)

വീരന്മാരാമിവരാരു ചൊൽക
നേരറിവാനാഗ്രഹാമേ

(ചരണങ്ങൾ)

നാരായണനരന്മാരോ പാർത്താൽ
വീരരസങ്ങളോന്തുനാം
മാരൻറമൂർത്തിയുഗമോ ചാരു
സൂര്യസോമന്മാരോ ചൊൽക (കാരുണ്യസാഗര)
അഷ്ടവസുക്കളിൽപ്പെട്ടവരോ
ശ്രേഷ്ഠരാം നാസത്യന്മാരോ
അഷ്ടദിക്പാലകന്മാരിൽ രണ്ടാൾ
വിഷ്ടപത്തിൽ ചരിപ്പോരോ (കാരുണ്യസാഗര)
നേത്രസാഫല്യംമേ വന്നതിപ്പോ-
ളത്രകുമാരകന്മാരേ
ചീർത്തകുതൂഹലമോടു ഭവാ-
നൊത്തിങ്ങു കണ്ടതുമൂലം (കാരുണ്യസാഗര)
എന്തൊന്നു ചിന്തിച്ചു നിങ്ങളിപ്പോൾ
സന്തോഷാലിങ്ങാഗമിച്ചു
നിന്തിരുമേനി കനിഞ്ഞു ചൊൽക
സന്തതാ തേ നമസ്കാരം (കാരുണ്യസാഗര)

ജനകനൃപവചനമിതു കേട്ടു തുഷ്ടാശയൻ
സാനന്ദമുത്തരം ചൊന്നാൻ മുനീശ്വരൻ

അറികമനുകുലതിലകനാമയോദ്ധ്യാധിപൻ
വീരൻദശരഥൻവിശ്വൈകവീര്യവാൻ
നിരവധികഗുണമിയലുമാമഹാൻപാരിടം
പാരാതെകാത്തുവാഴുന്നപുണ്യാശയൻ
അവനുടയരമണികളതായിട്ടുമൂന്നുപേ-
രുണ്ടുകൌസല്യകൈകേയീസുമിത്രമാർ
നൃപതിവരനവരിലൊരുസന്തതിയില്ലാഞ്ഞു
താപമോടങ്ങൃശ്യശൃംഗനെസ്സാദരം
പരിചിനൊടുനികടമതിലാനയിപ്പിച്ചുടൻ
പുത്രകാമേഷ്ടിയെച്ചെയ്യിച്ചുസത്വരം
അതുപൊഴുതുദഹനനതിൽനിന്നൊരുത്തൻമുദാ
ഖ്യാതിതേടുന്നപാൽപ്പായസത്തോടുടൻ [സം
മതിതെളിവൊടവിടെയഥപൊങ്ങിതൽപ്പായ
നീതിമാനാംനൃപശ്രേഷ്ഠന്നുനൽകിനാൻ
അതിനെനിജരമണിമണിമാർക്കേകിനാൻനൃപൻ
ആതങ്കഹീനമങ്ങാസ്വാദിച്ചീടുവാൻ
കളമൊഴികളവരുമതുഭക്ഷിച്ചനന്തരം
കേളിയേറുംമട്ടുഗർഭവുംപൂണ്ടുതേ
അവരുടയസുതരിലിവനാദ്യൻമനോഹരൻ
ദേവേന്ദ്രസന്നിഭൻകൌസല്യതൻസുതൻ
തരുണതരതരണിയുടെകാന്തികോലുന്നവൻ
ശ്രീരാമനെന്നുപേർപൂണ്ടവൻകോമളൻ

ഇവനനുജനഥഭരതനായവൻകൈകേയി-
യാവിമ്മുദാപെററകുററമററുള്ളവൻ
കമലമുഖിനികരമണിയാകുംസുമിത്രയ്ക്കു
സീമന്തപുത്രനാണിന്നിവൻലക്ഷ്മണൻ
ഇവനുമൊരുസഹജനഥജാതനായ്ശത്രുഘ്ന-
ധീവിശ്വമോഹനന്മാരിവർനാൽവരും
അവരിലിവരിരുവരെയുമിങ്ങുയജ്ഞത്തിൻെറ
സവ്വരക്ഷയ്ക്കുഞാൻകൊണ്ടുപോന്നീടിനേൻ
തവമഘവുമഖിലജഗദീശൻെറചാപവും
നിവ്വിശങ്കംകാണ്മതിന്നുള്ളോരാശയാൽ
ഇഹസപദിനൃപതിവര!വന്നെന്നുതേറുനീ
മോഹമില്ലൊന്നിലുംമററുഭൂമീശ്വര!
പരിണയവുമിവർകിമപിചെയ്യിട്ടുമില്ലകേൾ
നേരോടെസാധിക്കിലായതുംചെയ്യിടാം.

ഇത്തരമരുളിച്ചെയ്തുമുനീന്ദ്രൻ
പൃത്ഥ്വീശ്വനൊടുദന്തമശേഷം
വൃത്താന്തങ്ങൾധരിച്ചോരനന്തര-
മുത്തരമേവംമിഥിലേശ്വരനും
പാത്ത്രരചെയ്തുമുനീശ്വര!മാമക-
ചിത്തത്തിന്നിതുകൗതുകംതന്നെ
വളരെനൃപന്മാരിവിടെക്കെത്തി

കളിയല്ലേബതവില്ലുമുറിപ്പാൻ
കഴിവില്ലാഞ്ഞഥതോററമുഷിഞ്ഞാ-
ക്കഴതകളൊക്കെയൊഴിച്ചുഗമിച്ചു
അത്രമഹതാമെഴന്നൊരുചാപം
തത്രഭവാന്മാക്കിഹകണ്ടീടാ-
നത്രവരുത്താംവില്ലുമുറിക്കകി-
ലത്യന്തോത്സവമെന്നേവേണ്ടു
ധരണിതനയക്കൊത്തൊരുകോമള
തരുണനിവൻശ്രീരാമൻവിമലൻ
പരിചൊടുകന്യയെവേളികഴിച്ചാ-
ലുരുസുഖമിന്നുനമുക്കളവാകും
വില്ലുമുറിപ്പാൻശപഥംമുന്നേ
കല്യതയോടിഹചെയ്തില്ലെങ്കിൽ
തെല്ലുംമടിയാതിന്നിവനായി
കല്യാണാംഗിയെയങ്ങുകൊടുപ്പാൻ
ഇല്ലൊരുസംശയമെന്തിന്നായതു
ചൊല്ലുന്നിനിഞാൻസാദ്ധ്യമതില്ല
ഇത്ഥംപലതുംമുനിയൊടുഭൂപൻ
ചിത്തരസേനപറഞ്ഞഥതന്നുടെ
സത്തമരാകിയമന്ത്രികളോടായ്
മൃത്യുഞ്ജയനുടെവില്ലുവരുത്താൻ
കല്പനയേകിയസമയത്തിടെ

കെല്പേറും ഭടരൊത്തു നിരന്നു
എട്ടുരുളുള്ളൊരു വണ്ടിയിലേറി
കഷ്ടപ്പെട്ടു വിയത്തു ധനുസ്സതു
പുഷ്ടമുദാപൃഥ്വീശാംഗണമതി-
ലിഷ്ടാപോലവരങ്ങു നയിച്ചു
കാണികളിൽചിലരപ്പോഴവിടെ
പാണികൾകൂപ്പി ശ്ശിവശിവയെന്നായ്
ഇത്ര ചെറപ്പക്കാരൻവില്ലിതു
ചിത്രംകുലയേററന്നവനാമോ
അത്രമഹാന്മാരായൊരു നൃപതിക-
ളാത്തിയൊടങ്ങു തിരിച്ചേയുള്ളു
പെണ്ണിൽകൊതിപൂണ്ടയ്യോശിവശിവ
പൊണ്ണനിതിന്നതു നിഞ്ഞതു കഷ്ടം
കൊമ്പനസാധിക്കാത്തതുപാക്കിലെ-
റമ്പിനസാദ്ധ്യമതെന്നായ്വരുമോ
മീശമുളയ്ക്കാതേററം ചെറിയൊരു
മോശക്കാരനിവൻബതസാഹസ-
മയ്യയ്യോതുടരുന്നതുപാത്താൽ
കയ്യുംകാലുംമുറിവാൻകൊള്ളാം
പല്ലിൽ ചിലതു കൊഴിഞ്ഞും പോയ്പുന-
രെല്ലുമൊടിഞ്ഞൊരു വടിയും കുത്തി-
ക്കൊണ്ടൊരു ബപ്പിയതായിപ്പോവതു

കണ്ടുചിരിക്കാമെല്ലാവൎക്കും
ഹേ! ഹേ! നിങ്ങടെപരിഹാസംമതി
മോഹനഗാത്രനിവൻബഹുധീരൻ
മോഹമകന്നിതുസാധിച്ചേക്കാം
സാഹസമിങ്ങിനെചൊല്ലരുതാരും
സൂൎയ്യസുധാകരതുല്യന്മാരിവ-
രാൎയ്യന്മാരാണില്ലവിവാദം
സൂൎയ്യകുലോത്ഭവരാണതുമൂലം
കാൎയ്യംപററിച്ചെന്നുംവരുമേ
കാണാൻപോകുന്നതുഘോഷിപ്പാൻ
പോണതുമോശമിതിപ്പോളറിയാം
ഏവംബഹുവിധമവിടെക്കശപിശ-
യാവിൎഭൂതമതായിപരക്കെ
അപ്പോൾകുശികതനൂജനതാംമുനി-
യുൾപ്രേമത്തൊടുരാമനൊടൂചേ
കണ്ടാലുംശശിശേഖരചാപം
നീണ്ടുതടിച്ചിന്ദ്രധ്വജസദൃശം
കുണ്ഠവിഹീനമതങ്ങുമുറിച്ചാൽ
വണ്ടാർകുഴലിയെവേളികഴിക്കാം
ഉണ്ടാകേണ്ടമനോവ്യഥനിതരാ-
മുണ്ടായിട്ടുംമംഗലമേററം
ഇത്തരമരുളിയനുഗ്രഹമേകി-

ട്ടുത്തമനാം മുനിവാഴുന്നേരം
സത്വരമഖിലാനുഗ്രഹമോടെഴു-
ന്നേററു രഘൂത്തമനതിഗംഭീരൻ
കൌശികമാമുനിതൻ ചരണങ്ങളി-
ലാശു നമസ്കാരം ചെയ്തുടനെ
സഭയെയുമൊന്നു വണങ്ങിസ്സത്വര-
മിഭശിശുവെന്നകണക്കു മനോജ്ഞൻ
ചാപത്തിന്നു വലം വെച്ചജിതൻ
താപാവിട്ടു സുമങ്ങളുമച്ചി-
ച്ചാമോദാൽ ഗുരുവരനെ നിനച്ചഥ
കോമളകരതാർ കൊണ്ടു ധനുസ്സതു
കാമം പോലെ യെടുത്തു കുമാരൻ
സാമോദം കുലയേററിനിതാന്തം.

(ശ്ലോകം.)

ശ്രീരാമൻ ശ്രീമണാളൻ ശ്രിതജനസകലാ-
ഭീഷ്ടദൻ പുഷ്ടമോദം
ശ്രീരാജിക്കും കരം കൊണ്ടഖിലരുമവിടെ-
ക്കണ്ടു നില്ക്കുംദശായാം
ശ്രീമത്താമിക്ഷുഖണ്ഡാകരികളഭമെടു-
ത്തങ്ങൊടിക്കുന്നവണ്ണം
ശ്രീരാജത്സോമചൂഡപ്രഭുവിനുടെ മഹ-
ച്ചാപമാരാൽ മുറിച്ചാൻ.

അത്യുഗ്രാരവമോടു വെട്ടിടുമിടി-
ക്കൊത്തൊററവും ഘോരമായ്
മൃത്യോർമ്മൃത്യുവിനുള്ളവില്ലതുമുറി-
ഞ്ഞുള്ളാരവം കേൾക്കയാൽ
അത്യാനന്ദമൊടും മയൂരിയതുപോ-
ലസന്തുഷ്ടയായ് സീതയ-
ങ്ങത്യന്തം ഭയമോടു ഭൂപതികൾ പോ-
യിന്നട്ടഴന്നീടിനാർ.

കല്പകവൃക്ഷപ്പൂമലരപ്പോ-
ളഭ്രനിവാസികളാശു ചൊരിഞ്ഞു
മന്ദതതീർന്നനിലിമ്പരുമവിടെ
ദുന്ദുഭിഘോഷവുമങ്ങുമുഴക്കി
തൌര്യത്രികമൊടുമംഗലമായ് സൌ-
ന്ദര്യം ചേൎന്നൊരു ദേവാംഗനമാർ
വീര്യാംബുധിയാം രഘുകുലനാഥനെ
ആര്യമനസ്സുകൾ സേവതുടങ്ങി
സുരവരനേത്രസഹസ്രം പൊയ്കയി-
ലരവിന്ദങ്ങൾ കണക്കു വിളങ്ങി
ശംഖനിനാദം ദിക്കിലശേഷം
ശങ്കാവിരഹിതമങ്ങു മുഴങ്ങി
ജയജയശബ്ദം സതതരമവിടെ-

ഭൂവഹീനം സുഖമോടമൎപ്പൊങ്ങി
വിദ്യാധരിമാരവിടത്തിൽ
പെയ്യും മോദാൽ കളികൾതുടങ്ങി
പാട്ടാകൊട്ടും വെടിപടഹദ്ധ്വനി
നാട്ടിലശേഷം പരിചൊടുപൊങ്ങി
മാളികമുകളിൽകേറിനിതാന്തം
നാളീകാക്ഷികൾപാൎത്തുതുടങ്ങി
ജാനകിയെച്ചമയിപ്പാനായ്ബത
മാനിനിമണികളൊരുക്കുതുടങ്ങി
ജനകമഹീശ്വരമുഖപങ്കേരുഹ-
മനിതരകാന്തികലൎന്നുവിളങ്ങി
കൌശികമാമുനിയോടും മുനികുല-
മാശിസ്സുകളെയുരച്ചുതുടങ്ങി
ഇത്തരമവിടെയ്യുകോലാഹല-
മത്തൽവെടിഞ്ഞുവളൎന്നൊരുസമയെ
പൃത്ഥ്വീസുതയും വരണത്തിന്നായ്
സത്വരമവിടെയടുത്തുവിളങ്ങി.

കനത്തുകറുത്തുനീണ്ടുമിനുത്തകുന്തളം മെല്ലെ
മിനക്കിമുടിഞ്ഞുകെട്ടിക്കണക്കിൽമാലകൾചൂടി
കുനത്തകുറനിരകളനക്കം കൂടാതൊതുക്കി
മിനുത്തഫാലത്തിൽപാരം പെരുത്തകാമാഗ്നി

[ജ്വാല

ജ്വലിക്കുന്നവിധംനന്നായ്ലസിക്കുംകസ്തൂരി
[പ്പൊട്ട-
ങ്ങിളക്കാത്തകാന്തികാളികളിക്കുംപടിക്കുചേൎത്തു
മിഴിയിൽകാമികൾമനമഴിയുമഞ്ജനംചേൎത്തു
വഴിപോൽവിളങ്ങും ചില്ലിയഴകിൽമെല്ലന്നിള
[ക്കി
വിളങ്ങുംകുണ്ഡലകാന്തിതിളങ്ങുംകവിളുംപാര-
മിളകുന്നനാസാമണിരുചിയുമെത്രമനോജ്ഞം
കഴുത്തിൽതാലിമാലകൾകുഴക്കില്ലാതണിഞ്ഞവ
[ൾ
കൊഴുത്തസൌന്ദൎയ്യസാരംമുഴുത്തപോർമുലകളെ
മറച്ചുകങ്കണാദികൾനിറച്ചുകൈകളിൽചേൎത്തു
മിനുത്തപട്ടുകൾഞൊറിഞ്ഞുടുത്തുമേഖലപൂണ്ടു
നടയഭ്യസിപ്പാനായ്പടിവിൽരണ്ടുഹംസങ്ങ-
ളടിയിൽകേണുകൊണ്ടേററംപിടയുംമട്ടിലുച്ച
[ത്തിൽ
കരയുംനൂപുരംകാലിൽവിരവോടണിഞ്ഞുപാര-
മരിമയോടൊരുമൂടുപുടവയാൽമൂടിക്കൊണ്ടു
പെരികെഭംഗിയാംവണ്ണംനിരയായ്മണിവിളക്കു
ശരിയായെണ്ണങ്ങൾരണ്ടുവരിയായ്മുമ്പിൽപിടിച്ചു
പരിചോടഷ്ടമംഗല്യംപരിതോഷമോടെടുത്തു

സരസംവാദ്യലയിട്ടുംതരുണികൾപുറമായി
നെടുതായ്പൊൻകെട്ടിയുള്ളവടികളേന്തിയകാവൽ
പ്പടയാളിവൎഗ്ഗംമുമ്പിൽവടിവിൽവഴികാണിച്ചു
നടയിൽപാടിയാടുന്നമടവാർമണികളോടും
പടഹാദിവാദ്യങ്ങടെകടുതാകുംഘോഷത്തോടും
ഇടകൂടിലജ്ജാഭാരമിടയുംമുഖവുംതാഴ്ത്തി [സീതാ
വടിവിൽകാമന്റെജയക്കൊടിപോൽവിളങ്ങും
അടുത്തനേരത്തുഘോഷംമുഴുത്തുജനങ്ങൾതിക്കി-
യടുത്തുരക്ഷികൾചെന്നതടുത്തുനിൎത്തുംതിരക്കും
മുഴുത്തുസാമൎത്ഥ്യമുള്ളോരിടഞ്ഞുചാടിക്കടന്നു [ണ്ണും
പിഴയ്ക്കാതെനോക്കിനിന്നുപെരുത്തുഘോഷമിവ
വരണമാലയുംപൂണ്ടുതരുണാൎക്കകാന്തിയോടെ
ഹരിണാക്ഷിമണിസീതാവരണംചെയ്വതിനായി
അടുത്തുശ്രീരാമന്മുമ്പിൽമുഴുത്തലജ്ജയോടേററം
കടുത്തകണ്മുനകളാൽതരത്തിലൊന്നുവീക്ഷിച്ചു
കുളുൎത്തപൂമേനിയോടുമെടുത്തുപങ്കജാക്ഷന്റെ
കഴുത്തിൽമാലയുംവെച്ചുചെറുത്തേൻമൊഴിയാൾ
[മന്ദം

സുരന്മാർപുഷ്പങ്ങൾവാരിച്ചൊരിഞ്ഞുസുരസ്ത്രീവൃ
നിരന്നുപാട്ടുകൾപാടിവരന്മാരൊത്തുടനാടി [ന്ദം
ജയിക്കജയിക്കയെന്നങ്ങുറക്കെപ്പറയുംവാക്കും
മയക്കംകൂടാതെത്തോരാൎപ്പുംമുറഞ്ഞുവാദ്യലക്കുക്കും

മുഴങ്ങിമിഥിലതന്നിൽമയങ്ങിസന്തോഷംകൊണ്ടു
ജനങ്ങളതിവിസ്മയംപറഞ്ഞാലൊടുക്കമില്ല
ഉമയുംവൃഷാങ്കൻതാനുംകമലയുംവിഷ്ണുതാനും
പ്രഭയുംദിവാകരനുംനിശയുംചന്ദ്രനുംതമ്മിൽ
വടിവിൽയോജിച്ചവണ്ണംമടവാർരത്നമാംസീതാ-
പതിയാംരാമനോടൊത്തങ്ങധികംവിളങ്ങിയ
[പ്പോൾ

ജനകമഹീന്ദ്രനുസന്തോഷംബത
മനതാരിങ്കൽവളൎന്നുവിളങ്ങി
കൌശികനാദിമഹൎഷികളോട-
ങ്ങാശയൊടാലോചനകൾതുടങ്ങി
മന്ത്രിജനങ്ങൾമഹീശ്വരസവിധേ
സന്തോഷേനസമേതാതിങ്ങി
ദശരഥഭൂപനമിതാനന്ദം
വിശദംപത്രമെഴുത്തുതുടങ്ങി
ചതുരന്മാരാംദൂതന്മാരെ
ചതുരതയോടുവിളിച്ചുതുടങ്ങി
മടിയില്ലാത്തവരോടിയണഞ്ഞഥ
വടിവിൽനൃപേന്ദ്രനെയങ്ങുവണങ്ങി
വാൎത്തകൾദൂതന്മാരൊടുവേഗം
പാൎത്ഥിവവീരനുരച്ചുതുടങ്ങി

പത്രാമുദ്രയടിച്ചങ്ങവരുടെ
ഹസ്തത്തിങ്കൽചേൎത്തുതുടങ്ങി
ബന്ധുക്കൾക്കുംമററന്യപേശ്വര
സന്തതികൾക്കുംവേറെയസംഖ്യം
ഭൂപന്മാൎക്കുമെഴുത്തങ്ങനവധി
താപവിഹീനമയച്ചുതുടങ്ങി
ദൂതന്മാരവരമിതാനന്ദം
ചാതുരിയോടഥയാത്രതുടങ്ങി
മലയുംതോട്ടംപുഴയുംവനവും
വലയാതങ്ങുകടന്നുതുടങ്ങി
അത്തൽവെടിഞ്ഞവരമ്പൊടയോദ്ധ്യാ-
പത്തനമകലെക്കണ്ടുതുടങ്ങി
അത്യുന്നതമാംഗോപുരജാലവു-
മത്യാനന്ദംകണ്ടുതുടങ്ങി
പട്ടണവാസികൾതങ്ങടെഘോഷം
തുഷ്ടിയൊടങ്ങവർകേട്ടുതുടങ്ങി
ഗോപുരസീമ്നിയടുത്തുതുടങ്ങി
ഗോപുരപാലകർവന്നുതുടങ്ങി
വാൎത്തകൾചിലർചോദിച്ചുതുടങ്ങി
പേൎത്തവദൂതരുരച്ചുതുടങ്ങി
പാൎത്ഥിവവരനാംദശരഥനോടവ-
രത്തലൊഴിഞ്ഞറിയിച്ചുതുടങ്ങി

ദൂതരെയരികിൽവരുത്താൻദശരഥ
ഭൂപതിവീരനരച്ചുതുടങ്ങി
ചാരത്തങ്ങവർചെന്നുവണങ്ങി
ചാരുവെഴുത്തുകൊടുത്തുതുടങ്ങി
സാരന്മാരാംമന്ത്രികളങ്ങുതു
ചേരുംവണ്ണംദശരഥഭൂപനെ
നേരാംവണ്ണംവായിച്ചമ്പൊടു
നേരേതാനകേൾപ്പിച്ചുതുടങ്ങി.



എഴുത്ത്.

മിഥിലാധിപനാംജനകനെഴുത്തിത
യോദ്ധ്യാധിപനറിയേണ്ടുമവസ്ഥ
കാൎത്തികമാസംപത്താംതീയതി
പുത്രൻരാമൻലക്ഷ്മണനോടും
വിശ്വാമിത്രമഹാമുനിയോടും
നിശ്ശങ്കാപുനരിവിടെക്കെത്തി
എന്നുടെസത്യമറിഞ്ഞതുപോലെ
ഖിന്നതവിട്ടുമഹേശ്വരചാപം
സന്നാഹേനമുറിച്ചതുമൂലം
നന്ദനനാകിയരാഘവനായെൻ-
നന്ദിനിയെസ്സുഖമോടുകൊടുപ്പാൻ
ഇന്നുഭവാനുംമററുള്ളവരും

ഒന്നിച്ചിങ്ങുവരേണമിതെന്നായ്
നന്ദിയൊടങ്ങയച്ചീടുന്നു
നന്മയൊടിനിമാററുള്ളവിശേഷം
തമ്മിൽപ്രായമേവമെഴുത്ത്.

എഴുത്തുകേട്ടുളവുമാനസതാരിൽ
തഴച്ചതോഷമവനിശ്വരനേററം
വിളിച്ചുദ്ദൂതവരരെച്ചുഹശീഘ്രം
കുളിപ്പതിന്നുപരിചോടുപറഞ്ഞു
കുരുത്തമോദമൊടുതേച്ചുകുളിച്ചു
തരത്തിലമ്പൊടവസ്ത്രങ്ങൾകഴിച്ചു
എടുത്തുപട്ടുവളമോതിരമെല്ലാം
കൊടുത്തുഭൂമിപതിയാത്രയയച്ചു
അടുത്തുനിന്നൊരുസുമന്ത്രരൊടെല്ലാം
പടുത്വമോടുനിരൂപിച്ചുനൃപേന്ദ്രൻ
ഉരത്തുതൻഗുരുവസിഷ്ഠനെവേഗം
വരുത്തുവാൻസുമതിമന്ത്രിയൊടപ്പോൾ
വസിഷ്ഠനായമുനിവര്യനൊടാരാൽ
വിശിഷ്ടമന്ത്രിവരനങ്ങറിയിച്ചു
വശിപ്രവിരതിലകൻമുനിശീഘ്രം
നിശാന്തദേശമതിലെത്തിസശിഷ്യൻ
അരുന്ധതീയുതനശേഷകലാജ്ഞൻ

സ്മരാന്തകപ്രതിമനായവസിഷ്ഠൻ
വരുന്നനേരമെഴുന്നേററനൃപൻചെ-
ന്നരുപ്രമോദമെതിരേററസുഖേന
ഉയന്നൊരാസനമതിങ്കലിരുത്തി
സ്വയംവെടിഞ്ഞുഗുരുപാദസരോജം
നയജ്ഞനാംനൃപനഹോകഴുകിത്തൻ
ശിരസ്സിലങ്ങുധരിച്ചുപുണ്യവാൻ
അനുഗ്രഹിച്ചുമുനിശിഷ്യസമേതം
മനപ്രമോദമൊടുവാണരുള്ളുമ്പോൾ
കനത്തതോഷമൊടുപങ്ക്തിരഥൻതാൻ
മുനീന്ദ്രസത്തമനൊടേവമുണത്തി.

വന്ദേഗുരുവര! തേപദപങ്കജ-
മെന്നിൽകരുണയുള്ളവാകേണം
എന്നുടെതനയൻരാമൻഗുണനിധി
ചെന്നഥകൌശികനോടുംമിഥിലയി-
ലുന്നതമായമഹേശചരചാപം
നന്നായ്ജനകൻതൻശപഥപ്പടി
ഖണ്ഡിച്ചതുകൊണ്ടിളതൻസുതയെ
കല്യാണംചെയ്യുവനുകൊടുപ്പാൻ
എന്നൊടുവേഗംചെൽവാൻജനകൻ
തന്നുടെതീട്ടുണ്ടെന്നറിയേണം
എന്തിനിവേണ്ടതുനിന്തിരുവടിതൻ

ചിന്തിതമെന്തെന്നരുൾചെയ്യേണം
എല്ലാംകല്പനപോലെനടപ്പാ-
നില്ലേതുംമടിമാമുനിമൌലേ
പങ്ക്തിസ്യന്ദനവാക്യമിവണ്ണം
ചന്തമൊടിങ്ങിനെകേട്ടുമുനീന്ദ്രൻ
സന്തോഷാശ്രുപൊഴിഞ്ഞുനൃപാലനൊ-
ടന്തർമ്മോദമൊടരുളിച്ചെയ്തു
പാർത്ഥിവവീര! ഭവാനരചെയ്യൊരു
വാർത്തകളേററംസന്തോഷംമമ
ചേർത്തിടുന്നിതുഞാനിവയഖിലം
പാർത്തുവസിച്ചേൻക്ഷത്രിയമൌലേ!
ഒട്ടുംതാമസമരുതിനിയിതിനായ്
വട്ടംകൂട്ടിഗമിക്കുകവേഗം
സന്നാഹേനസമേതംമിഥിലയി-
ലന്യൂനാഭയൊടെത്തിനൃപേശപുര-
പുത്രിയെരാമനുവേളികഴിപ്പി-
ച്ചുത്സാഹമൊടിങ്ങുഗമിപ്പാൻ
പാർത്താൽസംഗതിവരുമെന്നറിയുക
പാർത്ഥിവകുലമണിദീപ! നിതാന്തം
നാളെസ്സൂര്യനുദിക്കുന്നളവതി-
മേളത്തോടുനമുക്കുഗമിക്കാം
വേണ്ടുന്നുപകരണങ്ങളശേഷം

വേണ്ടവിധംപുനരിന്നേതന്നെ
ചട്ടംകെട്ടിക്കാലത്തങ്ങു പു-
റപ്പെട്ടീടാൻതെയ്യാറായി
ക്കുട്ടകംരിന്നിവിടെത്തന്നെ
പാത്തിടട്ടെമറയ്ക്കുന്നുപന്ദ്രു!
മന്ത്രികൾതിനാൽക്കല്പനയേകുക
ചിന്താരഹിതമൊരുക്കുകശേഷം
സന്ധ്യാസമയമടുത്തിതുഞാനിനി
സന്ധ്യാവന്ദനമതിന്നിഹശീഘ്രം
സന്തോഷേനഗമിച്ചീടുന്നേൻ
സന്തതമസ്തുനൃപാധിപ!ഭദ്രം
ഇത്ഥമുരച്ചുവസിഷ്ഠമഹാമുനി
ചിത്തകുതൂഹലമോടെഴുന്നള്ളി
പൃത്ഥീവരനംമന്ത്രിയൊടപ്പോ-
ഴത്യാനന്ദമൊടരുളിച്ചെയ്തു
മിഥിലാപുരമതിനമ്പൊടുനാളെ-
ക്കുതുകമൊടുംപുലരുന്നൊരുസമയം
പരിചൊടുപോകണമതിനായിവിടെ
സരസതരംവേണ്ടുന്നവയഖിലം
തരമൊടുതെയ്യാറാക്കുകനമ്മുടെ
വിരുതന്മാരാംസേനാപതികളു-
മവരുടെചതുരംഗപ്പടയോടും

വിവിധഗജാശ്വരഥങ്ങളുമെന്ന-
ല്ലനവധിവാദ്യങ്ങളൊടുംപോവാ-
നനിശമൊരുങ്ങിപ്പാൎത്തിടേണം
ഇനിവേണ്ടുന്നവസകലവുമിവിടെ-
ക്കനിവൊടൊരുക്കിവസിക്കഭവാനും
ഭ്രമണവാളനമേവമുരച്ചുട-
നാമോദത്തൊടുസന്ധ്യാവന്ദന-
മാശുകഴിപ്പാൻപരിവാരത്തൊടു
ഭാസുരഭാവൻപുനരെഴുനള്ളി.



അത്തുസമയമഖിലജഗദീശ്വരൻഭാസ്കരൻ
ആതങ്കഹാരിലോകാന്ധകാരാപഹൻ
അതുലതരസുഷമയൊടുപശ്ചിമാംഭോധിയിൽ
ചേതോവിമോഹനൻചെന്നുമുങ്ങീടിനാൻ
കനകരുചിവിലസുമൊരുതൽപ്രഭാപുഞ്ജങ്ങ-
ളൂനഹീനംകകുപ്ചക്രവാളങ്ങളിൽ
തദനുഭൃശമരുണരുചിചേൎത്തുവൃക്ഷാദിയും
മോദമോടങ്ങുശോഭിച്ചുമനോഹരം
ജലജതതിസപദിബതനിദ്രയെപ്രാപിച്ചു
രോലംബജാലങ്ങൾകേണിതപ്പോൾശുചാ
കിളികൾനിജനിലയനവുമോൎത്തുകൂകിക്കൊണ്ടു
കേളിയുംവിട്ടുവൃക്ഷങ്ങളേറീടിനാർ

കിളിമൊഴികൾതെളിവിനൊടുമേൽക്കഴകിക്കൊ
കേളിസൌധങ്ങളിൽകെറിയത്യാദരം [ണ്ടു
അതിരുചിരവസനഗണമമ്പോടുടുത്തുടൻ
കേശവുംധൂപിച്ചണിഞ്ഞുവിഭൂഷണം
കണവരുടെഗതിയുമഥനോക്കിനോക്കിക്കൊണ്ടു
വാണുതുടങ്ങിഗവാക്ഷജാലങ്ങളിൽ
ജനതതിയുമവിടവിടെയങ്ങൊതുങ്ങിവ്യാജ-
ഹീനംപ്രകാശിച്ചുനക്ഷത്രവൃന്ദവും
നിഖിലജനനയനഗതിമങ്ങുന്നമാറിരു-
ട്ടാകെലോകങ്ങളിൽതിങ്ങിഭയങ്കരം
ലളിതതരരുചിസപദികാളുന്നദീപങ്ങൾ
കാളിത്തുടങ്ങിഗൃഹങ്ങളിൽസതച്ചരം
അതുപൊഴുതിലതിധവളനാക്ഷിഴക്കേററവും
ചേതോവിമോഹനൻരാകാനിശാകരൻ
കുമുദനിരവിരവൊടുവിടത്തുംയുവാക്കൾക്കു
കാമസന്താപംവളത്താമനോഹരൻ
മനസിബതകമനിമണിമാക്കുവദ്ധിച്ചൊരാ-
മാനംകുറച്ചുംകരംപരത്തുന്നവൻ
തെളിവിനൊടുദിശിവിശദചന്ദ്രികാജാലങ്ങൾ
ചാലെവളത്തിധാവള്യമേകുന്നവൻ
കരകളിരുപുറവുമഥതള്ളിയോളങ്ങളാൽ
വാരാന്നിധിയെവളത്താസുധാകരൻ

നിജകണവവിരഹമത്തുപാത്ത്കോകങ്ങളെ
ശോകാകുലങ്ങളാക്കുന്നദോഷാകരൻ
മനതളിരിനധികഭയമേകുംതമഃപുഞ്ജ-
മാനന്ദമോടശിക്കുന്നപുണ്യാശയൻ
രജനിനൃപപതിയുടെസിതാതപവാരണം
പോലേതെളിഞ്ഞങ്ങുദിച്ചയന്നീടിനാൻ
ജനനയനതതിയിലമൃതംചൊരിഞ്ഞീടുന്നൊ-
രാനന്ദസിന്ധുവെക്കണ്ടുതോഷാന്വിതം
ജനനിവഹപതിയുടെയശാസനാമന്ത്രിമാർ
ചൊന്നവണ്ണംവേണ്ടതൊക്കെയുംരാത്രിയിൽ
കനിവിനൊടുനിഖിലരുമയോദ്ധ്യാധിവാസി
ആനന്ദമോടങ്ങൊരുക്കിസസന്തരം [കൾ
ദിനപതിയുമഴകിനൊടുദിക്കുന്നതുംപാത്ത്
ദീനതയെന്ന്യെവസിച്ചുകുതൂഹലാൽ
നിശയുമഥപരിചൊടുകഴിഞ്ഞതങ്ങൊട്ടുമ-
ങ്ങാശയംതന്നിലറിഞ്ഞില്ലഹോജനം.

അന്നേരത്തങ്ങുദയമഹീധര-
മൊന്നുചുവന്നുചമഞ്ഞുതുടങ്ങി
മന്ദിക്കാതെഗൃഹകോഴികളും
മന്ദംകൂകീടുന്നതുമഴങ്ങി
പക്ഷിസമൂഹംശിക്ഷയിലാരാ-

ലക്ഷണമങ്ങുകരഞ്ഞുതുടങ്ങി

മന്ദംമന്ദംശുദ്ധസമീരൻ

നന്ദ്യാവീയൽതുടങ്ങിസുഖേന

വിപ്രർകുളിച്ചുംജപഹോമാദിക-

ളുടൻപ്രേമത്തൊടുചെയ്തുതുടങ്ങി.

കമനികൾതന്നധരോഷ്ഠങ്ങളെയഥ

കമിതാക്കന്മാർവിട്ടുതുടങ്ങീ

വങ്കൊങ്കകളെച്ചേർത്തുപുണർന്നവർ

ശങ്കയൊടുംഭവനങ്ങളെവേർപെ-

ട്ടങ്ങുംപുനരുടനിങ്ങുംനോക്കി-

പ്പങ്ങിയൊതുങ്ങിപ്പോകത്തുടങ്ങി

കണവന്മാരെത്തേണ്ടിനടക്കും

പ്രണയിനിമാർചിലർപോകുന്നതുക-

ണ്ടതിമോദാൽചിലവികൃതികൾപിമ്പെ

ചതിയായ്ക്കൂടിയിളിച്ചുതുടങ്ങീ

കാക്കകളപ്പോൾഘനതരമായി

കൂക്കിക്കൊണ്ടുപറന്നുതുടങ്ങീ

ഉഡുപതിപശ്ചിമവാരിധിനടുവേ

പടുതയൊടണവാൻചാഞ്ഞുതുടങ്ങീ

ഇരുളുകൾപോയിവെളിച്ചപ്പെട്ടഥ

തരസാകണ്ണുകൾകണ്ടുതുടങ്ങീ

ഉഡുനികരങ്ങൾമറഞ്ഞുതുടങ്ങീ

പടിവിൽജനങ്ങളണഞ്ഞുതുടങ്ങി
അമ്പലമതിൽനിന്നവിടെശ്ശംഖി-
ന്നമ്പേരംധ്വനികേട്ടുതുടങ്ങി
തരുണാരുണരുചികൊണ്ടുദിഗന്തം
തരസാപാടലമായിവിളങ്ങി
മഹനീയപ്രഭവിലസുംവണ്ണം
മിഹിരനമമ്പൊട്ടുദിച്ചുവിളങ്ങി
പൃഥിവീപതിവരശയനഗൃഹാന്തേ
സ്തുതിപാഠാദികൾകേട്ടുതുടങ്ങി
മതിതെളിയുംപടിപക്തിസ്യന്ദന-
നതിമോദത്തൊടുണന്നുതുടങ്ങി
യാത്രക്കെല്ലാംതയ്യാറായി
തത്രജനങ്ങൾനിറഞ്ഞുതുടങ്ങി
ഭംഗിയൊടങ്ങുവസിഷ്ഠമഹാമുനി
തുംഗോത്സാഹമണഞ്ഞുതുടങ്ങി
കൊട്ടുംവെടിയുംകേട്ടുതുടങ്ങി
തുഷ്ടിജനത്തിനുവാച്ചുതുടങ്ങി
വിപ്രന്മാരുംക്ഷത്രിയവൈശ്യ-
ശ്ശൂദ്രാദികളുംവന്നുതുടങ്ങി
പട്ടാളങ്ങൾകുതൂഹലസഹിതം
പെട്ടന്നവിടെനിറഞ്ഞുതുടങ്ങി
ആനകൾതേർകുതിരപ്പടയെന്നിവ

മാനംവിട്ടുനിരന്നുതുടങ്ങി
മന്ത്രിസമൂഹംപലകാൎയ്യങ്ങളെ
മന്ത്രിച്ചങ്ങുനടന്നുതുടങ്ങി
ദശരഥഭൂപനയാനാചെയ്യാൻ
ദശശതസൂൎയ്യപ്രഭതേടുന്നൊരു
വിശദമഹാരഥമവിടെടസ്സുതൻ
ഭൂശമണിയിച്ചുനിതാന്തമൊരുങ്ങി.

സപദിനൃപപുംഗവൻസ്നാനാശനാദിയും
വിപുലതരകീൎത്തിമാൻചെയ്തുസന്തുഷ്ടനായ്
ഗുരുവരനതാകുംവസിഷ്ഠനോടുംതദാ
സരസമുനിമുഖ്യരോടുംചേൎന്നുപുണ്യവാൻ
ഭരതനഥശത്രുഘ്നനെന്നതൻപുത്രരാം
ഭരണനിപുണന്മാരുമൊത്തുകൊണ്ടാസ്ഥയാ
മനമതിലതിവമോദത്തൊടുംസത്വരം
കനകമയമാംതേരിലന്പൊടേറിടിനാൻ
കുടതഴകളുംനല്ലൊരാലവട്ടങ്ങളും
വടിവിൽവിലസീടുന്നവെൺചാമരങ്ങളും
പരിചൊടിളകുംകൊടിക്കൂറയുംഭംഗിയിൽ
തരമൊടുപിടിപ്പിച്ചുവിശേഷകവീൎയ്യവാൻ
പടുപടഹഡിണ്ഡിമംമദ്ദളംഝൎഝരം
പടുതരരവംചേൎന്നഭേരിയുംസാദരം

പടുതയൊടടിപ്പിച്ചുഃവണവീണാദിയും
കുഴലുമഥകാഹളുംശംഖങ്ങളെന്നിവ
അഴകൊടുവിളിപ്പിച്ചുവന്ദിവൃന്ദംമുദാ
വഴിയൊടുപുകഴ്ത്തിട്ടാവാനവേന്ദ്രോപമൻ
വെടിവടിവിൽവെപ്പിച്ചുവിദ്രുതംസേനയൊ-
ത്തുടനെമിഥിലാപുരത്തിന്നുതുഷ്ടാശയൻ
തെളിവൊടുപുറപ്പെട്ടുപൗരംനിരന്നൊരാ-
ത്തെളിവുകലരുംമന്ത്രിമാരൊടുംവിദ്രുതം
രഥതുരഗദന്താവളോഷ്ട്രങ്ങൾഗർദ്ദഭാ-
വലികൾമിനസപ്പെട്ടമേനാവുഡോലികൾ
ചിലവലിയമഞ്ചലെന്നിത്യാദിയിൽതദാ
നലമൊടുകരേറിയോർപിൻഗമിച്ചീടിനാർ
വിരവിലണിയായ്നിരന്നുള്ളപട്ടാളമ-
ങ്ങിരുപുറവുമാഹന്തതിങ്ങിഘോഷത്തൊടും
തുരഗഖുരശബ്ദവുംതേരുകൾനാദവും
കരികളുടെശൃംഖലാരാവവുംമേദുരം
മണികളുടെനാദവുംസൈന്യഘോഷങ്ങളും
ഗുണമധികമേറിടുംവാദ്യഘോഷങ്ങളും
ശിവശിവവളർന്ദിക്കെങ്ങുംമുഴങ്ങുമാ-
റവനിപതിതൻയാത്രയത്യന്തമോഹനം
ഗിരികൾനദികാനനാതോടുംപുഴകളും
പരിചൊടുകടന്നുരാജ്യങ്ങളുംസത്വരം

അരിമയൊടു മൈഥിലൻ വാഴുന്ന പത്തനം
അരനൊടിയിടക്കു ചെന്നെത്തി ജനേശ്വരൻ
ദശരഥനൃപൻ വരുന്നെന്നു കേട്ടഞ്ജസാ
ജനകനൃവരൻ പുറപ്പെട്ടു സൈന്യത്തൊടും
കനിവൊടെതിരേറ്റു തന്നന്തഃപുരാന്തരെ
മുനികളൊടുമാഗമിപ്പിച്ചു മാന്യാശയൻ
മണികനകപീഠങ്ങൾ നൽകിയെല്ലാരെയും
ഗുണനിധി വസിപ്പിച്ചു പൂജിച്ചിതേററവും
കുശലമഥ ചോദിച്ചു നന്ദിയോടും തഥാ
ഭൃശമഖിലവൃത്തവും കേൾപ്പിച്ചു മൈഥിലൻ
നൃപതികുലമുഖ്യനായിട്ടും ദശരഥൻ
സപദി ജനകോദിതം കേട്ടു സന്തുഷ്ടനായ്
പലകുശലവൃത്തവും മൈഥിലൻ തന്നൊടും
കലുഷത വെടിഞ്ഞു ചോദിച്ചിരിക്കും വിധൌ
അടിയിലഥ രാമനും ലക്ഷ്മണൻ താനുമ-
ങ്ങതിജവമണഞ്ഞു കുമ്പിട്ടു കൈകൂപ്പിനാർ
അവരെ വിരവിൽ പുണൎന്നാശു ചുംബിച്ചുടൻ
നൃവരനഥ സന്തോഷബാഷ്പങ്ങൾ തൂകിനാൻ
കുശികമുനിയെക്കണ്ടു സന്തുഷ്ടചേതസാ
ദശരഥനൃപൻ താണു കൂപ്പി പാദങ്ങളെ
സുഖമഥ ഭവിക്കെന്നാശിസ്സുമോതിനാ-
നഖിലാഭയകരൻ മുനീന്ദ്രോത്തമൻ കൌശികൻ

മഖനിഖിലരക്ഷണംമാരീചമുഖ്യരാ-
മഖിലരജനീചരന്മാരുടെവൃത്തവും
പരിചിനൊടഹല്യയ്ക്കുമോക്ഷംകൊടുത്തൊരാ-
സ്സുരസകഥയുംഘോരതാടകാനിഗ്രഹം
പലതുമിവരാഘവൻചെയ്യതത്യാദരം
നലമൊടുപറഞ്ഞുകേൾപ്പിച്ചിതുപിന്നെയും
ഹരിഹരിഭവൽപ്രസാദത്തിൻമഹത്വമി-
ന്നരുതുപറവാനെന്നുചൊന്നാൻദശരഥൻ
കുലഗുരുവസിഷ്ഠനുംകൌശികൻതാനുമ-
ങ്ങലിവൊടുശതാനന്ദമാമുനിവീരനും
പലമുനികൾപിന്നെയുംചേർന്നനമ്മങ്ങളെ
പലതുമുരചെയ്യുസന്തുഷ്ട്യാവസിക്കവെ
ദിനകരനുമസ്തമിക്കാറായിസന്ധ്യയും
കനിവിനൊടണഞ്ഞിതന്നേരത്തുസവ്വരും
നിജനിയമകൃത്യങ്ങൾചെയ്യുസന്തുഷ്ടിയോ-
ടജിതചരണാംബുജംധ്യാനിച്ചരാത്രിയിൽ
സുഖമൊടശനാദിയുംചെയ്യുസംതൃപ്തിയോ-
ടഖിലരുമുറങ്ങിനാർമുഖ്യശയ്യാതലേ.

പിറേറദിവസമുഷസ്സിലുണന്നവ-
രേററംസുഖമൊടുദിനകൃത്യങ്ങളെ
മുററംമോദമൊടങ്ങുകഴിച്ചുട-

ന്ത്യന്തോത്സുകരായിടകൂടി
അത്യുന്നതമണിവിഷ്ടരതതിയിൽ
ചിത്തരസേനനിരക്കെയിരുന്നു
ആരാൽദശരഥജനകന്മാരുടെ
പാരമ്പര്യക്രമവുംഗോത്രവു-
മാദരവോടുമുപാദ്ധ്യായന്മാ-
രാദിമുതൽക്കുനിനച്ചുവിശേഷാൽ
രാമൻഭരതൻലക്ഷ്മണശത്രു-
ഘ്നന്മാരിവരുടെജാതകമെല്ലാം
ഓൎത്തഥസീതയെരാമനുമാശ്രുത-
കീൎത്തിയെഭരതനുമൂൎമ്മിളതന്നെ
ലക്ഷ്മണനുംമാണ്ഡവിയെശ്ശത്രുവി
പക്ഷൻശത്രുഘ്നനുമങ്ങേകാൻ
ഉത്രംനക്ഷത്രത്തിൻനാലാ-
മത്തെപ്പാദംവൃശ്ചികലഗ്നം
അത്യുത്തമമാകുന്നമുഹൂൎത്തം
പ്രത്യേകിച്ചുമുനീന്ദ്രർവിധിച്ചു
ചിത്രമതായിവിതാനിച്ചവിടെ
വൃത്തൻമണ്ഡപമൊന്നുചമച്ചു
ദീപാനിറപറയെന്നിവവെച്ചഥ
ദീപിച്ചീടുംമാലകൾതൂക്കി
വേദിചമച്ചുമഹത്തരമാംപടി

വേദോച്ചാരണമോടു ഹുതാശനെ
വേദിയവീരർപ്രതിഷ്ഠിച്ചങ്ങാ-
മോദസമേതം പൂജകഴിച്ചു
രത്നവിനിൎമ്മിതമായമഹാസന-
മത്രമനോഹരമാം പടിവെച്ചു
മററുള്ളുപകരണങ്ങളശേഷം
തൊറന്നവിടെയൊരുക്കിനിതാന്തം
കററക്കാറണിവേണികളവിടെ
കുററാവിട്ടഥകന്യകമാരെ
സത്വരമണിയിച്ചതിമോദത്തൊടു
നേത്രരസംവരുമാറനയിച്ചു.
കമലായതദളലോചനനായതി-
കമനീയാകൃതികലരും രാമനെ
അനുജന്മാരൊടുമതിമോഹനനാ-
യണിയിച്ചങ്ങുവരുത്തിസുഖേന
കല്യാണോത്സവമണ്ഡപമദ്ധ്യേ
കല്യാണത്തിനു കോപ്പുകൾ പൂണ്ടൊരു
കല്യാണാംഗൻരാമനെയന്പൊടു
കല്യാണാംബുധിജനകമഹീന്ദ്രൻ
കല്യാണിമണിസീതയൊടും പുന-
രുല്ലാസേനനയിച്ചുരസേന
ചൊല്ലാൎന്നൊരുമണിപീഠത്തിങ്കൽ

മെല്ലെവസിപ്പിച്ചാദരവോടെ
മംഗലഗോദാനാദികൾചെയ്തഥ
മംഗലമാകുന്നാശീർവ്വചനം
മംഗലചിത്തന്മാരാംഭൂസുരർ
ഭാഗ്യാസനസുഖമുരച്ചുംസമയെ
എല്ലാവരുമഥകേൾക്കുംവണ്ണം
ചൊല്ലീടുംജനകൻരാമനൊ-
ടൊന്നുചിരിച്ചുരചെയ്താനെന്നുടെ
നന്ദിനിയാകുന്നിവളെനിനക്കായ്
ഇന്നുവസിഷ്ഠാദികളാംമാമുനി
വര്യന്മാരരുൾചെയ്തതുപോലെ
തന്നീടുന്നേൻശുശ്രൂഷണിസാക്ഷിക-
മെന്നല്ലസ്തുനിനക്കയിഭദ്രാ
എന്നുരചെയ്തുമഹീന്ദ്രൻതന്നുടെ
നന്ദിനിയാളുടെകൈക്കപിടിച്ചഥ
നന്ദ്യാശ്രീരാമൻെറകരത്തിൽ
കുന്നിക്കുംകുതുകേനകൊടുത്തു
ഭാഗ്യാരാമൻതിരുവടിതാനും
മംഗലദേവതയാകുന്നവളെ
സന്തോഷേണവരിച്ചുമനോജ്ഞത
ചിന്തുംനദിയെയപാംപതിപോലെ
ചീർത്തകുതൂഹലമോടങ്ങാശ്രുത-

കീൎത്തിയെഭരതൻവേളികഴിച്ചു
ഊൎമ്മിളയെത്താൻവേട്ടിതുലക്ഷ്മണ-
നാമാണ്ഡവിയെശത്രുഘ്നനുമേ
ഇത്തരമവിടെകല്യാണോത്സവ-
മത്തൽവെടിഞ്ഞുനടന്നൊരുസമയെ
ചിത്തകുതൂഹലമോടമരന്മാ-
രാൎത്തിവെടിഞ്ഞുസുമങ്ങൾചൊരിഞ്ഞു
ജയജയശബ്ദസ്വരമവിടെ-
സ്സദയംപൊങ്ങിജഗത്തുമുഴങ്ങി
മംഗലവാദ്യദ്ധ്വനികളുമാൎപ്പും
സംഗീതത്തിൻധ്വനിയുംവാഴ്ത്തല
തന്വംഗിമണിമാരിട്ടമാമ്പൽ-
സുന്ദരനാദവുമവിടെമുഴങ്ങി
സീതാപരിണയമതിനുടെഘോഷമി-
തോതാൻപണിപണിഫണികുലവരനും.

അപ്പൊഴതുചടുലമിഴിമാരണഞ്ഞാസ്ഥയാ
ചേതോഹരൻരാമചന്ദ്രന്റെസന്നിധൌ
മതിതെളിവൊടവർസപദിതൎമ്മില്ലരംകോൎത്തു
ജാതമോദാംവട്ടമൊത്തുനിന്നാദരാൽ
തളവളകൾലളിതതരമാടികിലുങ്ങവെ
മേളമോടങ്ങുകൈത്താളങ്ങൾകൊട്ടിയും

ലളിതതരചികുരഭരമമ്പോടഴിഞ്ഞുടൻ
നിളെസ്സുമൌഘങ്ങൾചിന്തിവീണംതുലോം
അതിലളിതമധുരമൊഴിതൂകിയുംമന്ദമാ-
യത്യന്തമോഹനംചില്ലിവില്ലാട്ടിയും
അമൃതകരരുചിരരുചിവെല്ലുന്നഹാസവും
കാമിനീവൃന്ദംപൊഴിഞ്ഞുമനോഹരം
മലകളൊടുപടസപദിവെട്ടുന്നകൊങ്കകൾ
ചാലവേമന്ദംചലിക്കുമാറങ്ങിനെ
പരഭൃതവുമഴലൊടധരതോറൊഴിക്കുന്നൊരാ-
ച്ചാരുകണ്ഠസ്വരത്തോടുമന്ദേതരം
അതിമധുരതരമസിതലോലായതാക്ഷിമാർ
ചിത്തമോദത്തോടുപാടിനാരീവിധം.

ഉശാനി—കമ്പി.

കല്യാണവാരിധേ! രാമചന്ദ്ര!
മല്ലികബാണസമാനമൂർത്തേ!
മുല്ലരദന! ലസൽപൂർണ്ണചന്ദ്രവദനേ!
ഫുല്ലാംബുജചാരുപ്രഭവെല്ലുംതവനേത്രങ്ങളി-
തൊന്നിവരിൽചേർക്കവിശപ്രമൂർത്തേ! ഘോരതാട
[കജിത്തേ! വിജ്ഞാനവിത്തേ
ദൂർവ്വാദളശ്യാമചാരുമൂർത്തേ!
ദുർവ്വാരവിക്രമ! സാധുകീർത്തേ!

സർവ്വാനവദ്യ! മുനിജനചിത്തൈകവേദ്യ!
സർവ്വാമരപീഡാകരനാകുന്നൊരു മാരീചനെ-
യാരാൽ ജയിച്ചു മഖത്തെ രക്ഷിച്ചൊരു കാരുണ്യ
[മൂർത്തേ കനിഞ്ഞീടേണം.

കല്ലായിവാഴുമഹല്യതന്നി-
ക്കല്യാസേന സുഖം നൽകിയോനേ
ഫുല്ലാരവിന്ദമനോഹരപാദാരവിന്ദ!
ചൊല്ലാൻപണിയോർക്കും പൊഴുതാർക്കും തവമാ
[ഹാത്മ്യമി-
ത്തിങ്ങിനെ വർണ്ണിപ്പൂ ദാശരഥേ! വിശ്വപാലക!
[പാലയ പത്മനാഭ!

ത്ര്യംബകം വില്ലു ഖണ്ഡിച്ചുടൻ
മയ്യൽമിഴിയാളാം സീതതന്നെ
മായാവിഹീനം ജനസാക്ഷ്യസഹിതം [രു
ചേരുംപടി പാണിഗ്രഹമാരാലിഹ ചെയ്തുള്ളോ
ശ്രീരാമ! വിശ്വാഭിരാമ! രിപുകുലഭീമ! സദാ പരി
[പാഹി വിഭോ!

ശങ്കരപങ്കജയോനികൾക്കും
നിൻകൃപയാണൊക്കിലാലംബനം
പങ്കസമൂഹാരഘുവര! നിയസന്ദേഹം
വല്ലാർക്കുകൾ തിരാപടി തീർത്തിടുക പത്മേക്ഷണ!

പത്മാലയാവര! പാഹിവിഷ്ണോ! പത്മസംഭവ
[സേവ്യ! നമോസ്തുതുഭ്യം.

തരുണീമണികളിവണ്ണംപലതര-
മരുണാംബുജദളലോചനനാകിയ
നിരുപമഗുണവാരിധിയാംരാമനെ-
യുരുമോദേനപുകഴ്ത്തിനിതാന്തം
പരിചൊടുനൃത്തംവെച്ചുമയങ്ങി
ഹരിണാക്ഷീമണിമാർബഹുവാരം
എന്തിന്നനവധിചൊല്ലുന്നതുഞാ-
നന്തമ്മോദമൊടിങ്ങിനെചിലദിന-
മന്തസ്താപവിഹീനംരഘുപതി
ചിന്താവിരഹിതമവിടെവസിച്ചു
പങ്ക്തിരഥൻതാനന്നാളൊരുനിശി
സന്തോഷേണസമേതംജനകനൊ-
ടൊന്നുരചെയ്തുനമുക്കിഹതാമസ-
മിന്നിനിനച്ചാൽവിഷമംതന്നേ
ദിവസംതെല്ലുകഴിഞ്ഞുഭവാനാ-
യിവിടെക്കളിചിരിയായിവസിച്ചാൽ
അവിടുത്തെക്കഥനോക്കാനൊരുവരു-
മവിടെയതില്ലെന്നറിയമല്ലോ
എന്നതുമൂലംനാളെക്കാല-

ത്തെന്നുടെസൈന്യസമേതംപോകാൻ
സമ്മതമേകണമിനിമറെറാന്നും
നമ്മോടുശാഠ്യംചൊല്ലീടരുതേ
ഏറെത്താമസമെന്നിയെയിവിടെ-
ച്ചേരുന്നുണ്ടുഭവാനെക്കാണ്മാൻ
പൃത്ഥ്വീനായകവാക്കുകളേവം
ചിത്തരസത്തൊടുകേട്ടുജനകൻ
ഉത്തരമിങ്ങിനെചൊല്ലിഭവാനെ-
പ്പാത്താൽപിരിയാനുണ്ടിഹദുഃഖം
എങ്കിലുമവിടെയൊരാളില്ലാഞ്ഞാൽ
സങ്കടമാണുണ്ടുള്ളിലതുംമേ-
താമസമെന്ന്യേകാണ്മാനിവിടെ
സാമോദേനവരാമെന്നാകിൽ
പോവാമെന്നുപണിപ്പെട്ടിഹഞാ-
നാവിർമ്മോദാത്സമ്മതമേകാം
ഇത്തരമോരോന്നുരചെയ്യുങ്ങവ-
രൊത്തുശയിച്ചുനിശാന്തത്തിങ്കൽ
ഉത്ഥായോഷസിദിനകൃത്യങ്ങളെ
ചിത്തകുതൂഹലമോടുകഴിച്ചു
ശ്രീരാമാദിസുതന്മാരോടും
ശ്രീമാൻദശരഥഭൂപാലേന്ദ്രൻ
സീതാദികളോടുമൊത്തുപുരത്തിനു

മേദുരസൈന്യസമേതാപോവാൻ
ആൎത്തിവെടിഞ്ഞുപുറപ്പെട്ടപ്പോ-
ളുത്തമമനാംജനകമഹീന്ദ്രൻ
സ്ത്രീധനമായിട്ടനവധിതേരും
കുതിരയുമാനകൾകാലാളുകളും
ദാസികൾദാസന്മാരുംബഹുവിധ-
വാസസ്സുകളുംസ്വൎണ്ണാഭരണം
രത്നവിനിൎമ്മിതഭൂഷണമനവധി
രത്നംചാൎത്തിയമേനാവുകളും
ദോഗ്ദ്ധ്രികളാകുംഗോവുകൾലക്ഷം
മുഗ്ദ്ധങ്ങളതാംവത്സതരങ്ങൾ
കാഞ്ചനമയമാംപാത്രാബഹുവിധ-
മഞ്ചാതനവധികാഞ്ചനഭാരം
ബഹുകോടിദ്ധനമെന്നിവയെല്ലാം
ബഹുമാനേനകൊടുത്തുനൃപേന്ദ്രൻ
ബഹുമതിയോടുംരാഘവനവയെ
ബഹുമോദേനമുദാസ്സുവരിച്ചു
ചതുരംഗപ്പടയോടുംദശരഥ-
നതിമോദത്തൊടുയാത്രപറഞ്ഞഥ
മതിമാനായവസിഷ്ഠമഹാമുനി_
പതിയോടുംതെളിവോടുതിരിച്ചു
പുത്രികളോടുപതിവ്രതമാരുടെ

കീൎത്തിവിവൎദ്ധനമാകിയധൎമ്മം
പേൎത്തുപദേശിച്ചവരൊടുകൂടെ
യാത്രയയച്ചിതുമിഥിലേശ്വരനും
ശ്രീരാമാദികൾമിഥിലാധിപനൊടു
ചേരുംവണ്ണംവിടയുംവാങ്ങി
തേരുകളാനകൾകുതിരപ്പടയൊടു-
മാരവമേറംബഹുവിധമംഗല-
വാദ്യദ്ധ്വനിയൊടുമത്യുന്നതമായ്
വിദ്യോതിക്കുംതേരതിലേറി
ഖദ്യോതാന്വയതിലകന്മാരവ-
രുദ്യോഗേനഗമിക്കുന്നേരം.

ഏററമുഗ്രമഥകാററുകൾവട്ടം
ചുററിയുൾക്കടരയത്തൊടടിച്ചു
ഊററമാപ്പൊടിപറന്നിതിരുട്ടിൽ
പെട്ടിതിക്കുകളശേഷമിരുണ്ടു
ഭീമമായപരിവേഷസമേതം
ഘൎമ്മദീധിതിനഭസ്സിൽമറഞ്ഞു
അംബുദാളിരുധിരദ്ധ്വിതിയോടും
വ്യോമ്നിഭീതികരമായിരസിച്ചു
ഭാസ്കരാഭ്യുഷിതദിങ്മുഖമായി-
ട്ടുക്കൊടുംശിവകളങ്ങുനദിച്ചു

കാക്കപക്ഷികൾപരുന്തുകളെല്ലാ-
മുൾക്കടോരവമൊടാശുപാറന്നു
വൈകൃതങ്ങൾപലമട്ടിലിവണ്ണം
ആകുലംവളരുമാറനൃപേന്ദ്രൻ
കണ്ടവാറവപരിചോടതിഭീതി-
പൂണ്ടുതന്റെഗുരുതന്നോടപൃച്ഛൽ
എന്തിതോതുകമുനേഫലമെന്താ-
ണെന്തുവേണമിനിഞങ്ങളിവണ്ണം
ഭ്രാന്തചിത്തമൊടുചൊന്നതുകേട്ടാ-
ശ്ശാന്തനായമുനിവര്യനുരച്ചു
ഭീതിവേണ്ടനൃപനാഥ!ശുഭംതേ
ഖേദമെന്നിയുളവാകുമിവണ്ണം
ഓതിനിൽക്കുമളവങ്ങൊരുതേജോ
മൂർത്തിമുമ്പിലണയുന്നതുകണ്ടു.
കത്തിയാളിയൊരുദാവമഹാഗ്നി-
ക്കൊത്തടുക്കുമതിനെച്ചിരകാലം
നേത്രജാലമഴകോടുതുടച്ചു
പാർത്തവാറവപുരുഷതമറിഞ്ഞു
പൂണിനൂലുമതിഭീഷണമാംകോ-
ദണ്ഡവുംബതധരിച്ചുനിതാന്തം
ദന്ദശൂകനെയണിഞ്ഞൊരുസാക്ഷാൽ-

ചന്ദനദ്രവമതുപോലെവിളങ്ങി
ക്ഷത്രിയൌഘനിധനത്തെഗണിപ്പാൻ
തീൎത്തതെന്നുകരുതുന്നവിധത്തിൽ
ചിത്രമക്ഷജപമാലവലത്തെ
ശ്രോത്രസീമനിധരിച്ചുവിശേഷാൽ
ശിക്ഷയിൽജടകൾവല്ക്കലവുംപൂ-
ണ്ടക്ഷിയുഗ്മമുടനൊട്ടുചുമത്തി
തീക്ഷ്ണമാകിയൊരുവെണ്മഴുപൂണ്ടാ-
ത്ര്യക്ഷശിഷ്യവരനാംഭൃഗുരാമൻ
മാൎഗ്ഗമമ്പൊടുതടുത്തുസകോപം
ഉഗ്രവേഗമണയുന്നതുകണ്ടു
വ്യഗ്രമാനസനതാകിയഭൂപൻ
നിഗ്രഹിക്കുമിവനെന്നുമുറച്ചു
ബാഹുജൌഘനിധനത്തിനുദീക്ഷി-
ച്ചാഹവത്തിനുതുനിഞ്ഞുനടപ്പാൻ
ഹാഹനിക്കുമിഹപുത്രനതാമെൻ-
സിംഹവിക്രമകുമാരനെരോഷാൽ
രാമനെന്നുപുകൾപെട്ടൊരുനാമം
ഈമുനീന്ദ്രനതുപോലെയിവന്നും
സാമ്യമുണ്ടതുനിനച്ചിഹകോപി-
ച്ചീമഹാൻസപദിവന്നിതിവണ്ണം:

ഇത്തരംബതനിനച്ചുമഹീന്ദ്രൻ
ചിത്തസംഭ്രമമൊടുൾക്കടഖേദം
അശ്ല്യമശല്യമിതിചൊല്ലിയടുത്താൻ
ദീർഘദർശിഭൃഗുരാമസമീപേ
നോക്കിടാതെനൃപതീന്ദ്രനെരാമൻ
നീക്കമെന്നിവിലസുന്നവിടത്തിൽ
ഊക്കൊടാബ്ഭൃഗുസുതൻബതശീഘ്രം
മുഷ്ക്കൊടുഝതമെടുത്തുതടുത്തു
ഉഗ്രമായശരമൊന്നുധനുസ്സിൽ
വ്യഗ്രഭാവമതുവിട്ടുതൊടുത്തു
ഉഗ്രമക്ഷികളുരുട്ടിമിഴിച്ചു-
ങ്ങുഗ്രവാക്യമുരചെയ്തിതുമുഗ്രൻ.

നിൽക്കുകസമ്പ്രതിമർത്ത്യപശോ! നീ-
യോക്കുകഭാർഗ്ഗവനെന്നിഹനമ്മെ
മുഷ്കുകളെന്നൊടുപററില്ലെന്നായ്
ദുഷ്ടതബുദ്ധേ! ചിന്തിച്ചാലും
ശത്രുക്കളെതാംക്ഷത്രിയവംശം
തീർത്തഥഞാനങ്ങിരിപത്തൊന്നുരു
ധൂർത്ത! ശമത്തൊടുവാഴുമ്പോൾമമ-
കീർത്തികുറയ്ക്കാനുത്സാഹിച്ചോരു-

മൂഢ്! നിനക്കുവല്ലതൊന്നാകു പൌരുഷ-
മുൾക്കൊണ്ടുരോഷമെനിക്കുളവാക്കി.
പാരമുറങ്ങുംസപ്പശ്രേഷ്ഠനെ
നേരൊട്ടുവടിയാൽകുത്തുന്നാകിൽ
ചീറിയെടുക്കാംസംശയമില്ലതു-
പോലെനമുക്കുമടങ്ങാൻവഹിയാ
മറ്റൊരുരാജശ്രേഷ്ഠന്മാക്കും
ചൊററവളക്കുവാൻകഴിയാതുള്ളോരു
മൃത്യുഞ്ജയനുടെചാപംനീബത
ചിത്തമദേനമുറിച്ചതുമൂലം
എൻഭുജവീര്യത്തിന്നുടെശൃംഗം
സമ്പ്രതിഖണ്ഡിച്ചെന്നോക്കുന്നേൻ
ഞാനല്ലാതിനിമറ്റൊരുരാമൻ
ഊനംവിട്ടുഭവിക്കുന്നതുമമ
മാനംകെടുമെന്നുടെവീര്യം
നൂനംനീകേട്ടറിയുന്നില്ലേ
സത്താകുംമമകീർത്തിയടക്കാ-
നൊത്തൊരുനീയുംപണ്ടധരാപതിവിൻ
വത്സാക്രമിയാംഹൈഹയനൃവരനു-
മസ്രൂമെടുക്കുമിനിക്കിഹതുല്യം
ക്ഷത്രിയവംശമടക്കംവെന്നൊരു

കീൎത്തിക്കാകുറവുണ്ടിഹനിന്നെ
തീൎത്തില്ലെങ്കിലൊരുത്തൻമതിമതി-
യോൎത്താലെന്നുടെകീൎത്തിനശിപ്പാൻ
ശങ്കരചാപത്തിന്നുടെസാരം
പങ്കജനേത്രൻതന്നോജസ്സാൽ
പണ്ടുഹരിച്ചാനതുഖണ്ഡിപ്പാ-
നിണ്ടലൊഴിഞ്ഞൊരുശിശുമതിയാകും
നദിയുടെവേഗാമൂട്ടുപുഴക്കിയ
മേദുരമായമരത്തെവിഴിപ്പാൻ
മൃദുവാംകാററിനുമുണ്ടാകുംബല-
മതിലില്ലത്ഭുതമിങ്ങൊരുലേശം
അതുകൊണ്ടിപ്പോഴെൻറധനുസ്സിതു
മതിമാൻനികുലയേററന്നാകിൽ
മതിമതിയുദ്ധാവേണ്ടിലിഹഞാൻ
ജിതനായ്നിന്നാൽഭുജബലമൂലം
അല്ലെന്നാലെൻവെണ്മഴുവിതിനാൽ
നിന്നുടെഗളനാളത്തെമുറിപ്പാൻ
തെല്ലുംസംശയമില്ലിഹനിന്നെ
പുല്ലോളംഭയമില്ലനമുക്ക്
ഇത്തരമുൽക്കടരോഷത്തോടും
മൃത്യുഞ്ജയനുടെശിഷ്യൻഭാൎഗ്ഗവ-

നച്ചുമുരച്ചതുകേട്ടഥപുഞ്ചിരി-
വാച്ചുരഘൂത്തമനരുളിച്ചെയ്തു
വകതിരിവില്ലാത്തുള്ളൊരുബാലക-
നകമലരിൽചെറററിയാതിത്തര-
മപരാധംചെയ്യുങ്കിൽബുധന്മാ-
രതുകനിവോടുപൊറുത്തീടേണം
നിന്തിരുവടിയിഹകോപിക്കുന്നതു
സന്തതമോൎത്താൽധൎമ്മവിരുദ്ധം
എന്തിന്നടിയനെരോധിക്കുന്നതു
സന്തോഷത്തൊടുപോകേണ്ടതിനായ്
ഇന്നരുൾചെയ്കമഹാമതിമാനാ-
കുന്നഭവാനനമിച്ചീടുന്നേൻ
എന്നരുൾചെയ്തഥകയ്യിണകൂപ്പി-
സ്സന്നതനായരഘൂദ്വഹനോട-
ങ്ങുന്നതകോപമൊടുച്ചൈസ്തരമാ-
യൊന്നരചെയ്തിതുഭാൎഗ്ഗവരാമൻ
ശൂരാഗ്രേസരനെന്നൊരുഭാവം
ചേരാനമ്മൊടുമനുകുലകീട!
ശങ്കരചാപംഖണ്ഡിച്ചെന്നൊരു
ഹുങ്കൃതിനിന്നുടെഹൃദയത്തിങ്കൽ
തുള്ളിമറിഞ്ഞുഹസിക്കുന്നോനീ

ഭള്ളുനടിക്കുന്നതുമതിമൂഢ!
പെൺകുലമൂന്നാം ചെയ്യൊരുനിന്നുടെ
കെങ്കേമത പറഞ്ഞാൻകേട്ടറിയും
വില്ലുകുലപ്പാൻകഴിവില്ലെന്നാൽ
നില്ലുകരക്ഷണമെന്നുടെമുന്നിൽ
ഉഗ്രമതായോരീവെണ്മഴുവിനു
വ്യഗ്രതവിട്ടൂണാക്കുംനിന്നെ
ഭാൎഗ്ഗവരാമൻതന്നുടെഹാസ്യാ
ഭാഗ്യാംബുധിരഘുനാഥൻകേട്ടട-
നുത്തരമിത്തരമരുളിച്ചെയ്തിതു
ചീൎത്തരുഷാരുധിരാരുണനേത്രൻ
ഹാസ്യംമതിമതിമാന്യന്മാക്കിതു
നിസ്സംശയമിതുചേരാകുമതേ!
താടകയെന്നുടെമാതാവല്ലിതു
മൂഢാത്മാവേ!ബോധിച്ചാലും
മാന്യനതായഭവാനൊടുകൂട്ടെ-
ജ്ജന്യംചെയ്വാൻഭയവുംനാസ്തി
വില്ലിഹതന്നാലാശുകുലച്ചീടാ-
മല്ലെന്നാൽവേണ്ടതുചൊന്നാലും
എന്നരുൾചെയ്തുധനുസ്സുംവാങ്ങി-
സ്സുന്ദരനായരഘൂത്തമനപ്പോൾ

യത്നാക്കൂടാതങ്ങുകുലച്ചൊരു
പുത്തൻശരമതിലാശു തൊടുത്തു
നിൽക്കുന്നേരംദിക്കുകളെല്ലാ-
മുൾക്കാമ്പിൽഭയമോടുവിറച്ചു
നോക്കരുതാതൊരുതേജഃപുഞ്ജം
ദിക്കുകൾശോഭിക്കുന്നൊരുദീപ്ത്യാ
നിൽക്കുംവണ്ണംകണ്ടുജനൌഘവു-
മുൾക്കടഭീത്യാകണ്ണുമടച്ചഥ-
ഭക്ത്യാശ്രീരാമേതിജപിച്ചിതു
ഭക്തപ്രിയനെനിനച്ചുനിതാന്തം
ശ്രീരാഘവനംഭാർഗ്ഗവരാമനെ
യാരാൽതേജസ്സറ്റൊരുശിഖിപോൽ
കാരുണ്യത്തൊടുകണ്ടരുൾചെയ്തിതു
രേ! രേ! ഭാർഗ്ഗവപേടിക്കേണ്ട
ആരണനെന്നുനിനച്ചിഹചിത്തേ
ചേരുംകൃപയൊടുശരമിന്നീഞാൻ
നേരിട്ടമ്പൊടയക്കുന്നില്ലിതു
വേറിട്ടെവിടെയയച്ചീടേണ്ടു
നിഷ്ഫലമല്ലിതുസംഹാരത്തിനു-
മിപ്പൊഴതോർത്താലുള്ളതല്ലൊട്ടും
ഗതിയോതേസ്വർഗ്ഗത്തിൻഗതിയോ

മതിമൻ!ഞാനിഹഖണ്ഡിക്കേണ്ടു
പറയുകയെന്നരുൾചെയ്യൊരുനേരം
തരസാഭാർഗ്ഗവരാമൻതാനും
കരുണാനിധിയാംരഘുകുലനാഥനെ-
യുരുമോദേനവപുകൂപ്പിവിനീതൻ.

ശ്രീരാമ!ദശരഥസൂനോ!ലോകാഭിരാമ!
ശ്രീരാമ!രഘുകുലഭീമ!സദാത്മരാമ!
വാരിവാഹാഭിരാമ!സോമകോമളമുഖ-
വാരിജ!ജനകജാനേത്രാഭിരാമ!രാമ!
ഘോരദുരിതദാവപാവക!നരകാരേ!
നീരജനാഭ!നിത്യ!നിത്യംനമോനമസ്തേ
നിശ്ചല!നിരഞ്ജന!നിഷ്ക്രിയ!നിരാധാര!
നിഷ്കള!നിർവ്വികാര!നിർമ്മമ!നിഷ്കളങ്ക!
സച്ചിദാനന്ദരൂപ!സത്യവിക്രമ!സദാ_
വിശ്വവ്യാപക!വിശ്വപാലക!നമോസ്തുതേ
വിശ്വസൃഷ്ടിരക്ഷണസംഹാരതിരോഭാവ
വിശ്വാനുഗ്രഹകര!വിശ്വൈകവീര!പ്രഭോ!
അച്യുതാനന്ത!വിഷ്ണോ!വിഷ്ടപാധാര!വിഭോ!
വിശ്രുതകീർത്തേകാത്തുരക്ഷിക്കവേണംനിത്യം
ആർത്തികളെല്ലാമൊഴിച്ചാർത്തിനാശന!നമ്മെ

ചെത്തിടവേണംഭവല്പാദേകൃഷ്ണ!നമസ്തേ
ചക്രതീത്ഥത്തിൽപണ്ടുചക്രപാണിയാംനിന്നെ
വിക്രമനിധേഞാനംഭക്ത്യാതപസ്സുചെയ്യേൻ
ഭക്തപ്രിയനാംനീയുമേററംസന്തോഷത്തോടെ
പ്രത്യക്ഷനായിനമ്മോടിത്തരമരുൾചെയ്തു
ഉത്തമോത്തമ!നിഷ്ഠുമേററുതേജോയുക്തൻഭവാൻ
കാത്തവീയ്യാജ്ജുനനാനായുദ്ധേനനിഗ്രഹിച്ചുടൻ
ക്ഷത്രിയവംശമാരിപത്തൊന്നുവട്ടംമുടി-
ച്ചുത്തമൻകാശ്യപനുപൃത്ഥ്വിയെദാനംചെയ്ക
ത്രേതായുഗത്തിങ്കലൊരുദാശരഥിയായഭൂമൌ
മോദാൽജനിക്കുമന്നാളെന്നുടെതേജസ്സിത്തു
തന്നാലുഭവാനെയുംനിഷ്പ്രഭമല്ലുയേറെറാള്ള-
മൊന്നയുമോത്തുതപംചെയ്തുവസിച്ചുകൊൾക
ഇത്ഥമരുളിച്ചെയ്തുവെച്ചുകൊണ്ടുപാലമോദാ-
ടുത്തമപുരുഷനപ്പോൾമറഞ്ഞരുളി
ചിത്തമോദമോടനുകല്പിച്ചുവണ്ണമെല്ലാം
ചിത്തമോദേനചെയ്തുപാത്തേനത്രവരെയ്ക്കും
സത്യംദാശരഥിയായ്പാത്തലംതന്നിലഹൊ
ധൂത്തനാംരാവണനെനിഗ്രഹിപ്പതിനായി
മത്ത്യനായ്പിറന്നുള്ളസാക്ഷാൽവൈകുണ്ഠൻഭവാ-
നാത്തികൾശമിപ്പിച്ചുകാത്തുകൊള്ളുകനിത്യം

എന്നിലിരിക്കുന്നൊരു വൈഷ്ണവമാം തേജസ്സും
തന്നു കൃതാൎത്ഥനായേൻ നിന്നനുഗ്രഹാൽ
ഒട്ടുമറിവില്ലാതെ കഷ്ടം ഞാൻ ചൊല്ലിയൊരു
ദുഷ്ടവാക്കുകളെന്നിൽ തുഷ്ട്യാ ക്ഷമിച്ചീടേണം
എപ്പോഴുമിളകാത്ത ഭക്തി ഭവല്പാദത്തി-
ലുല്പലനേത്ര! നമുക്കുൾപ്പൂവിലുണ്ടാകേണം.
പുണ്യതീൎത്ഥങ്ങൾ തോറുമണ്ണോജവിലോചന!
നിന്നെ നിനച്ചു കൊണ്ടു സന്തതം സഞ്ചരിപ്പാൻ
ഇന്നു ഭവൽകൃപയാലെന്റെ ഗതി വിഘാതം
നന്ദ്യാ ചെയ്യരുതെന്നു നന്നായൎത്ഥിച്ചീടുന്നേൻ
സ്വൎഗ്ഗതി വിഘ്നം ചെയ്യാലൊട്ടും ദുഃഖമില്ല
മാൎഗ്ഗണമവിടെക്കു ചിക്കനെയച്ചു കൊൾക
മറ്റൊരപേക്ഷ മമ നാസ്തി ഭവാനെങ്കലി- [ററി
ന്നേറ്റം കനിഞ്ഞെന്നാൎത്തി തീൎത്തു രക്ഷിക്ക പോ
ഇത്ഥം ഭാൎഗ്ഗവരാമൻ ഭക്തി പരവശനായ്
കീൎത്തിച്ചു നമിച്ചൊരു നേരം ശ്രീരാമദേവൻ
ചിത്തം തെളിഞ്ഞു ശരമദ്ദേഹം ചൊന്നവണ്ണ-
മാൎത്തി വെടിഞ്ഞയച്ചു സ്വൎഗ്ഗതി വിഘ്നം ചെയ്തു
കീൎത്തിവൎദ്ധനൻ പിന്നെ ഭാൎഗ്ഗവനിഷ്ടവരം
സത്വരമേകിച്ചിരിച്ചിത്ഥമരുളിച്ചെയ്തു [യു-
ഭക്തി കൊണ്ടേറ്റം പ്രസാദിച്ചേൻ ഭവാനെന്നേ

മോൎത്ഥസുചിരംതപംചെയ്തുവസിച്ചുകൊൾക
അന്ത്യകാലത്തിലെൻറശാന്തമാംപദംതന്നിൽ
ബന്ധമൊഴിഞ്ഞുചേരുമില്ലസംശയമേതും
ഇത്ഥമരുളിച്ചെയ്തുയാത്രയയച്ചുദേവൻ
ചിത്തകുതൂഹലേനവന്ദിച്ചുതാതപാദം.

അത്ഭുതമത്ഭുതമെന്നവിടെജ്ജന_
മത്ഭുതവീൎയ്യനെയണ്ടുപുകഴ്ത്തി
താപമകന്നഥദശരഥഭൂപൻ
താപിഞ്ഛാമലകാന്തികലൎന്നൊരു-
കോമളനാംശ്രീരാമൻതന്നെ
സാമോദേനപുണൎന്നിതുഗാഢം
സന്തോഷാശ്രുപൊഴിഞ്ഞുമഹീശൻ
സന്തതമോദമൊടൊന്നുരചെയ്തു
ഭാഗ്യംഭാൎഗ്ഗവരാമൻതന്നെ
ദുൎഘടമെന്നിജയിച്ചതുനീതാൻ
നരിവായിന്നുപിഴച്ചുഗമിച്ചൊരു
ചെറപശുവെന്നകണക്കിഹനിന്നെ
പരശുധരങ്കന്നിഹപേൎപ്പെട്ടഥ
തരസാകണ്ടേൻഭാഗ്യവിശേഷാൽ
എന്നിവചൊല്ലിപ്പലവുരുചുംബി-

ച്ചുന്നതമോദമൊടവനീപാലൻ
തന്നുടെ സൈന്യസമേതമയോദ്ധ്യ-
ക്കുന്നുഗമിച്ചിതുതൻഗുരുവോടും
പുരവാസികളാലേറമലംകൃത-
തരയാകുന്നൊരയോദ്ധ്യാപുരിയിൽ
സുമുഹൂർത്തത്തിൽപുത്രന്മാരൊടു-
മമലകളാംതല്പത്നികളോടും
അമലൻദശരഥനന്പൊടുവേശി-
ച്ചമിതാനന്ദംഭാര്യകളാകും
കൌസല്യാദികളോടുംസുഖമൊടു
ഭാസുരകീർത്തിരസിച്ചുവസിച്ചു
ശശിയുംശർവ്വരിതാനുംതമ്മിൽ
ഭൃശമൊന്നിച്ചതുപോലഥരാമൻ
ശശിമുഖിയാളാംജാനകിയോടൊ-
ത്തശിഥിലമോദംമലർവിശിഖന്നുടെ
കളികളുമാടിയയോദ്ധ്യാപുരിയിൽ
തെളിവൊടുവാണിതുകുതുകസമേതം.

ജയജയരഘുപതേ!വിരിഞ്ചവന്ദ്യ!
ജയജയജനകജാപതേ!ശരണ്യ!
ജയജയനതസർവ്വജനവരേണ്യ!

ജയജയവിധുമുഖ! സുജനമാന്യ!
സതതംമാംപരിപാഹികമലനേത്ര!
പദതളിരിണതവശരണംപോററി!
പുരഹരവിരിഞ്ചാദിബിബുധന്മാൎക്കും
അറിയരുതോൎത്താൽതവമഹിമലേശം
അറിവില്ലാത്തിവളതങ്ങുരചെയ്യുന്നു
പരിഹാസകരമായിവരുമെന്നാലും
ദുരിതനാശനമെന്നുകരുതീട്ടുന്നേൻ
കരുണാസാഗര! നമ്മിൽകനിഞ്ഞീടേണം
നരകാരേ! പുനരന്ത്യസമയത്തിങ്കൽ
നരകംകൂടാതെകാത്തുതവപാദത്തിൽ
പരിചിനൊടണയ്ക്കണംകനിവോടെന്നെ
സരസിജദളനേത്ര! നമോസ്തുതുഭ്യം.

ശുഭമസ്തു.

സീതാസ്വയംബരം ഓട്ടൻതുള്ളൽ

സമാപ്തം.



